പാഠക്കാർഡ് - 130

# വിജ്ഞാനോത്സവം '93-94

## കൈപ്പുസ്തകം



| |
|---|
| പഞ്ചായത്തുതലം ഒക്ടോബർ 9 ശനി |
| മേഖലാതലം നവംബർ 13, 14 ശനി, ഞായർ |

കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

# വിജ്ഞാനോത്സവം '93-94

## കൈപ്പുസ്തകം



കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

# വിജ്ഞാനോത്സവം

## കൈപ്പുസ്തകം

കുറിപ്പ്: വിജ്ഞാനോത്സവദിവസംവരെ ചെയ്യേണ്ട കാര്യങ്ങൾക്കുള്ള നിർദേശങ്ങളെല്ലാം ഈ പുസ്തകത്തിലുണ്ട്. ശ്രദ്ധാപൂർവം വായിക്കണം. നിർദേശങ്ങളൊന്നും ഇനി തരുന്നതല്ല. ഈ പുസ്തകം നഷ്ടപ്പെടാതെ സൂക്ഷിക്കണം.

## 1. ആമുഖം

1.1 കഴിഞ്ഞവർഷങ്ങളിൽ നാം നടത്തിയ വിജ്ഞാനോത്സവങ്ങൾ അധ്യാപകരിലും വിദ്യാർഥികളിലും രക്ഷിതാക്കളിലും എല്ലാം അഭൂതപൂർവമായ താല്പര്യം ഉളവാക്കിയിട്ടുണ്ട്. നമ്മുടെ പ്രവർത്തകരിൽ അതിന്റെ വിജയം സൃഷ്ടിച്ച ഉത്സാഹവും ചില്ലറയല്ല. സ്കൂൾ പരീക്ഷകളിൽപോലും അതു ക്രമേണയെങ്കിലും അഭികാമ്യമായ മാറ്റങ്ങൾക്ക് ഇടയാക്കും എന്നാണ് നമ്മുടെ പ്രതീക്ഷ.

ഏകദേശം രണ്ടര ലക്ഷത്തോളം വിദ്യാർഥികളെയും അറുപതിനായിരത്തോളം സംഘാടകരെയും (അതിലധികവും അധ്യാപകരാണ്) അതിലേറെ രക്ഷിതാക്കളെയും വിജ്ഞാനോത്സവമെന്ന പുതിയ പരീക്ഷണത്തിൽ കഴിഞ്ഞവർഷം പങ്കെടുപ്പിക്കാൻ നമുക്കു കഴിഞ്ഞു. ഈ വർഷം പങ്കാളിത്തം ഇതിലും എത്രയോ കൂടുതലായിരിക്കും എന്നാണ് നമ്മുടെ പ്രതീക്ഷ.

1.2 കഴിഞ്ഞവർഷത്തെപ്പോലെ ഈ വർഷവും വിജ്ഞാനോത്സവത്തിന് രണ്ടു ഘട്ടം - പഞ്ചായത്തുതലവും മേഖലാതലവും- ഉണ്ടായിരിക്കും. മേഖലാതലം രണ്ടു ദിവസം നീണ്ടുനിൽക്കുന്ന ഒരു ക്യാമ്പായിട്ടായിരിക്കും നടത്തുക.

ഇത്തവണ കഴിഞ്ഞ വർഷത്തേതിൽനിന്നു വ്യത്യസ്തമായി എൽ.പി. വിഭാഗം വിജയികളെകൂടി രണ്ടാം ഘട്ട പരീക്ഷയ്ക്ക് (മേഖല) പങ്കെടുപ്പിക്കും. എൽ.പി. വിഭാഗത്തിനു മേഖലാതലത്തിൽ ഒരു ദിവസം മാത്രമേ പരിപാടികൾ ഉണ്ടാവൂ (ആദ്യ ദിവസം - നവംബർ 13-ന്).

പഞ്ചായത്തുതലം 1993 ഒക്ടോബർ 9-ന് രാവിലെ 10 മണി മുതൽ വൈകുന്നേരം 4 മണി വരെയും മേഖലാതലം നവംബർ 13-ന്

രാവിലെ 10 മണി മുതൽ 14-ന് വൈകുന്നേരം 4 മണി വരെയും ആയിരിക്കും നടക്കുക.

1.3 മുമ്പെന്നപോലെ ഈ വർഷവും സംസ്ഥാന വിദ്യാഭ്യാസവകുപ്പിൻെറ സഹകരണത്തോടെയാണ് വിജ്ഞാനോത്സവം നടത്തുന്നത് (ഗവൺമെൻറ് ഓർഡർ പുസ്തകത്തിൻെറ അവസാന പേജിൽ).

1.4 മുമ്പെന്നപോലെ ഈ വർഷവും വിജ്ഞാനപരീക്ഷകൾ 3 വിഭാഗമായിട്ടാണ് നടക്കുക: യുറീക്കാ വിജ്ഞാനപരീക്ഷ- എൽ.പി.വിഭാഗം (3,4 ക്ലാസ്സുകൾ), യു.പി. വിഭാഗം, ശാസ്ത്രകേരളം വിജ്ഞാനപരീക്ഷ- ഹൈസ്കൂൾ വിഭാഗം. ഇവ മൂന്നും ചേർന്നാണ് വിജ്ഞാനോത്സവം എന്നറിയപ്പെടുക.(2 കാണുക).

1.5 പഞ്ചായത്തിനെ ആകെ ഉണർത്താൻ പോന്ന ഒരുത്സവമായി വിജ്ഞാനോത്സവം മാറണം എന്നാണ് നാം ആഗ്രഹിക്കുന്നത്. അതിനായി ഒക്ടോബർ ആദ്യവാരം പഞ്ചായത്തിൻെറ വിവിധ ഭാഗങ്ങളിൽ നിരവധി അനുബന്ധ പ്രവർത്തനങ്ങൾ നടക്കണം. (2.5 കാണുക)

1.6 പഞ്ചായത്തുതല വിജ്ഞാനോത്സവത്തിൻെറ രൂപവും സംഘാടനരീതിയും കഴിഞ്ഞ വർഷത്തേതു തന്നെയായിരിക്കും. വിജയികളെ തെരഞ്ഞെടുക്കുന്നതിലും, ഉച്ചയ്ക്കു മുമ്പും ശേഷവും ഉള്ള പരീക്ഷാരീതിയിലും മാത്രം ചെറിയ മാറ്റമുണ്ട്. മേഖലാതല വിജ്ഞാനോത്സവം കഴിഞ്ഞവർഷത്തേപ്പോലെ ഒട്ടേറെ പുതുമകളുള്ളതായിരിക്കും. (3 കാണുക)

1.7 വിജ്ഞാനോത്സവത്തിനു പ്രത്യേക പാഠപുസ്തകം ഇല്ല. സ്കൂൾ പാഠപുസ്തകത്തിനു പുറമെ 1993 ജനുവരിലക്കം മുതൽക്കുള്ള യുറീക്ക/ശാസ്ത്രകേരളം മാസികകളും അടിസ്ഥാനമാക്കിയുള്ള ചോദ്യങ്ങളാണുണ്ടാവുക.

1.8 വിജ്ഞാനോത്സവം നടത്താനുള്ള ചുമതല അതതു കേന്ദ്രങ്ങളിലെ വിജ്ഞാനോത്സവ സമിതിക്കായിരിക്കും. പഞ്ചായത്തിൻെറ ഭൂമിശാസ്ത്രപരമായ പ്രത്യേകതകൾ, കുട്ടികളുടെ പങ്കാളിത്തം എന്നിവ പരിഗണിച്ച് കേന്ദ്രത്തിൻെറ എണ്ണം ഒരു പഞ്ചായത്തിൽ ഒന്നോ രണ്ടോ ആവാം. രണ്ടു കേന്ദ്രങ്ങൾ ഉണ്ടെങ്കിൽ രണ്ടിടത്തും ആവശ്യമായത്ര പ്രവർത്തകർ സംഘാടനത്തിനുണ്ടാവണം. രണ്ടു കേന്ദ്രത്തിനും പ്രത്യേകം വിജ്ഞാനോത്സവസമിതികളും രൂപീകരിക്കണം.

1.9 മുനിസിപ്പാലിറ്റികളേയും കോർപ്പറേഷനുകളേയും സൗകര്യം അനുസരിച്ച് യൂണിറ്റുകളായി വിഭജിച്ചുവേണം വിജ്ഞാനോത്സവം നടത്താൻ. ഇത്തരം ഓരോ യൂണിറ്റിനും ഓരോ വിജ്ഞാനോത്സവ സമിതി ഉണ്ടാകണം.

1.10 വിജ്ഞാനോത്സവത്തിൽ പങ്കെടുക്കുന്ന കുട്ടികൾ സെപ്തംബർ 10-നകം അവരുടെ പേരുകൾ സ്കൂൾ അധികൃതർ മുഖേന രജിസ്റ്റർ

ചെയ്തിരിക്കണം. സ്കൂൾ അധികൃതർ വിമുഖത കാണിക്കുന്ന ഇടങ്ങളിൽ വിദ്യാർഥികൾക്ക് നേരിട്ട് രജിസ്റ്റർ ചെയ്യാനുള്ള അപേക്ഷ നൽകാം. (2.4 (6) കാണുക) ഇതിനും അവസാന തിയ്യതി സെപ്തംബർ 10 ആണ്.

1.11 പ്രാഥമിക പരീക്ഷ നടത്തി കുട്ടികളെ തെരഞ്ഞെടുത്തയയ്ക്കുന്ന രീതി ചില സ്കൂളുകളിലെങ്കിലും നിലവിലുണ്ട്. ഇതിനെ നിരുത്സാഹപ്പെടുത്തണം. നമ്മുടെ പരീക്ഷയുടെ രീതി അപ്പടി വ്യത്യസ്തമാണ്. പലപ്പോഴും മറ്റു പരീക്ഷകളിൽ കൂടുതൽ മാർക്കു വാങ്ങുന്നവരല്ല വിജ്ഞാനോത്സവത്തിൽ സമ്മാനാർഹരാകുന്നത് എന്നാണ് കഴിഞ്ഞ വർഷങ്ങളിലെ നമ്മുടെ അനുഭവം. അവിടെയെല്ലാം പിൻതള്ളപ്പെടുന്നവരുടെ കഴിവുകൾ വെളിവാക്കുകയാണ് നമ്മുടെ പരീക്ഷയുടെ ഉദ്ദേശ്യംതന്നെ. ഏതാനും മിടുക്കൻ/മിടുക്കിമാരെ സമ്മാനാർഹരായി തെരഞ്ഞെടുക്കുക എന്ന ഉദ്ദേശ്യം നമുക്കില്ല. പങ്കെടുക്കാനാഗ്രഹിക്കുന്ന മുഴുവൻ വിദ്യാർഥികൾക്കും അവസരം നൽകാൻ വിജ്ഞാനോത്സവ സമിതികൾ പ്രയത്നിക്കണം.

1.12 വിജ്ഞാനോത്സവം നടത്താനുള്ള കേന്ദ്രം/കേന്ദ്രങ്ങൾ നേരത്തെ കണ്ടെത്തി സ്കൂൾ അധികൃതരേയും വിദ്യാർഥികളേയും അറിയിക്കണം. (2.3 കാണുക)

1.13 വിജ്ഞാനോത്സവത്തിൻെറ ഒടുവിൽ വിജയികൾക്കുള്ള സമ്മാനദാനം തികഞ്ഞ ജനപങ്കാളിത്തത്തോടെ നടത്തണം. അതോടൊപ്പം രണ്ടാംഘട്ട വിജ്ഞാനോത്സവത്തിന് വരുമ്പോൾ പൂർത്തിയാക്കിക്കൊണ്ടുവരേണ്ട പ്രവർത്തനങ്ങൾ അടങ്ങിയ കുറിപ്പും അവർക്കു നൽകണം. (2.9 കാണുക)

1.14 എല്ലാ കാര്യങ്ങളും സമയനിഷ്ഠയോടെ ചെയ്തു തീർക്കണം. പരാതികൾ കഴിയുന്നത്ര ഉണ്ടാകാതെ നോക്കണം. പരാതികൾ ഉണ്ടായാൽ പരിഹരിക്കാനായി ഒരു പ്രത്യേക സെൽ രൂപീകരിച്ച് പ്രവർത്തിക്കുന്നതു നന്നായിരിക്കും. വിജ്ഞാനോത്സവസമിതിയിലെ അക്കാദമിക് കമ്മറ്റിയെതന്നെ ഇതിനായി ചുമതലപ്പെടുത്താം.

1.15 വിജ്ഞാനോത്സവം കഴിഞ്ഞാൽ വിശദമായ റിപ്പോർട്ട് സംസ്ഥാന കൺവീനർക്കും ജില്ലാ, മേഖലാ കൺവീനർമാർക്കും അയച്ചുകൊടുക്കണം.

## 2. വിജ്ഞാനോത്സവം പഞ്ചായത്തുതലം

2.1 പഞ്ചായത്തുതല വിജ്ഞാനോത്സവത്തിൻെറ സംഘാടന ചുമതല പഞ്ചായത്ത് വിജ്ഞാനോത്സവ സമിതിക്കാണ്. (2 കേന്ദ്രങ്ങളുണ്ടെങ്കിൽ രണ്ടു സമിതികൾ) **സെപ്തംബർ 1-നകം വിജ്ഞാനോത്സവ സമിതികൾ രൂപീകരിച്ചു കഴിയണം.**

2.2 **സമിതിയുടെ ഘടന** പഞ്ചായത്ത് പ്രസിഡണ്ട്, മെമ്പർമാർ, എ.ഇ.ഒ, അധ്യാപക സംഘടനാ പ്രതിനിധികൾ, ഹെഡ്മാസ്റ്റർമാർ, അധ്യാപകർ, മറ്റു വിദ്യാഭ്യാസ പ്രവർത്തകർ (റിട്ടയർ ചെയ്ത അധ്യാപകർ, പാരലൽ കോളേജ് അധ്യാപകർ, സാക്ഷരതാ പ്രവർത്തകർ മുതലായവർ) സ്കൂൾ രക്ഷാകർതൃ സമിതിയംഗങ്ങൾ, മറ്റു പ്രമുഖ വ്യക്തികൾ ഇവരെല്ലാം സമിതിയിൽ ഉണ്ടായിരിക്കണം. സമിതി ചെയർമാനായി എ.ഇ.ഒ./പഞ്ചായത്ത് പ്രസിഡൻറ്/ ഹെഡ്മാസ്റ്റർ ഇവരിലാരെങ്കിലും ഒരാളും കൺവീനർ ശാസ്ത്രസാഹിത്യ പരിഷത് പ്രവർത്തകനായ ഒരധ്യാപകനും ആകുന്നത് നന്ന്.

വിജ്ഞാനോത്സവ സമിതികൾക്ക് വിജ്ഞാനോത്സവത്തിൻെറ സംഘാടനം ഫലപ്രദമായി നിർവഹിക്കുന്നതിന് ഒരു നിർവാഹക സമിതി ഉണ്ടായിരിക്കണം. അതിൻെറ അംഗ സംഖ്യ 12-ൽ കൂടാതിരിക്കുന്നതാണ് നല്ലത്. നിർവാഹക സമിതിയുടെ ഭാഗമായി 3 അധ്യാപകരടങ്ങിയ ഒരു അക്കാദമിക്ക് കമ്മിറ്റിയും ഉണ്ടായിരിക്കണം. പരീക്ഷയ്ക്കുവേണ്ട സാമഗ്രികൾ ഒരുക്കേണ്ടതും പരീക്ഷാ നടത്തിപ്പിനായെത്തുന്ന അധ്യാപകർക്കും വളണ്ടിയർമാർക്കും പരിശീലനം നൽകലും ഈ കമ്മിറ്റിയുടെ ചുമതലയാണ്.

2.3 **വിജ്ഞാനോത്സവകേന്ദ്രം** പഞ്ചായത്തിലെ മുഴുവൻ എൽ.പി, യു.പി, ഹൈസ്കൂളുകളിൽ നിന്നുമുള്ള വിദ്യാർഥികളെ ഒരിടത്ത് കേന്ദ്രീകരിച്ചാണ് പഞ്ചായത്തുതല വിജ്ഞാനോത്സവം നടത്തേണ്ടത്. പങ്കെടുക്കുന്ന വിദ്യാർഥികളുടെ എണ്ണം വളരെ കൂടുകയും സൗകര്യമുള്ള ഒറ്റ കേന്ദ്രം കിട്ടാതിരിക്കുകയും ചെയ്താൽ രണ്ടുകേന്ദ്രങ്ങളിൽവച്ച് വിജ്ഞാനോത്സവം നടത്താം.

എല്ലാ വിദ്യാർഥികൾക്കും ഒന്നിച്ചു പങ്കെടുക്കാൻ പറ്റിയവിധം നല്ല ഗ്രൗണ്ടും ധാരാളം മുറികളുമുള്ള ഒരു ഹൈസ്കൂൾ പഞ്ചായത്തിൽ കഴിയുന്നത്ര കേന്ദ്രസ്ഥാനത്ത് വിജ്ഞാനോത്സവ കേന്ദ്രമായി കണ്ടെത്താൻ കഴിയുമെങ്കിൽ നന്നായിരിക്കും. അങ്ങനെ ലഭ്യമല്ലാത്ത ഇടങ്ങളിൽ യു.പി. സ്കൂളോ മറ്റേതെങ്കിലും കേന്ദ്രമോ തെരഞ്ഞെടുക്കണം. ബ്ലാക്ക് ബോർഡ്, ഇരിപ്പിടം, ഗ്രൗണ്ട് ഇവ പരീക്ഷാ നടത്തിപ്പിന് അനുപേക്ഷണീയമാണെന്ന കാര്യം ഓർക്കണം.

## 2.4 രജിസ്ട്രേഷൻ

2.4(1) പഞ്ചായത്തുതല വിജ്ഞാനോത്സവത്തിൽ പങ്കെടുക്കുന്ന കുട്ടികൾ നേരത്തെ പേർ രജിസ്റ്റർ ചെയ്തിരിക്കണം. ആഗസ്റ്റ് 20 മുതൽ സെപ്തംബർ 10 വരെയാണ് രജിസ്ട്രേഷനുള്ള കാലം. രജിസ്റ്റർ ചെയ്ത കുട്ടികളുടെ എണ്ണം പഞ്ചായത്ത് വിജ്ഞാനോത്സവസമിതി കൺവീനർ സെപ്തംബർ 12-നകം മേഖലാ, ജില്ലാ കൺവീനർമാരെ അറിയിക്കണം. **സെപ്തംബർ 15-നകം ജില്ലയിലെ രജിസ്റ്റർ ചെയ്ത കുട്ടികളുടെ എണ്ണവും കേന്ദ്രങ്ങ**

**ളുടെ എണ്ണവും സംസ്ഥാന കൺവീനർക്ക് ലഭിച്ചിരിക്കണം.**

2.4(2) വിജ്ഞാനോത്സവ സമിതിയുടെ ആഭിമുഖ്യത്തിൽ പഞ്ചായത്തിലെ മുഴുവൻ സ്കൂളുകളും സന്ദർശിച്ച് അധ്യാപകർക്കും വിദ്യാർഥികൾക്കും ആവശ്യമായ വിശദീകരണങ്ങൾ നൽകുകയും കുട്ടികളുടെ പേർ രജിസ്റ്റർ ചെയ്യാനുള്ള ചുമതല സ്കൂൾ അധികൃതരെ ഏൽപിക്കുകയും വേണം. ഒരു നോട്ടീസ് എല്ലാ ക്ലാസ്സുകളിലും വായിക്കാൻ ഏർപ്പാടു ചെയ്യണം. വിജ്ഞാനോത്സവ തിയ്യതി, സ്ഥലം എന്നിവ എഴുതിയ ഒരു പോസ്റ്റർ സ്കൂളിൽ പതിക്കണം. സ്കൂളിലെ അധ്യാപകരെയെല്ലാം പ്രധാനാധ്യാപകൻ വിളിച്ചു ചേർക്കുകയും വിശദീകരണങ്ങൾ നൽകുകയും ചെയ്യുന്നത് വളരെ നന്നായിരിക്കും. കഴിഞ്ഞ വർഷത്തെ വിജ്ഞാനോത്സവത്തിന്റെ ഒന്നാംഭാഗം ചോദ്യങ്ങൾ ഒരു മോഡൽ പരീക്ഷയായി ക്ലാസുകളിൽ നടത്താൻ അഭ്യർഥിക്കണം. (ആഗസ്റ്റ് ലക്കം യുറീക്കയിലും, ശാസ്ത്രകേരളത്തിലും 'വിജ്ഞാനോത്സവ വിശേഷങ്ങ'ളിൽ പ്രസ്തുത ചോദ്യങ്ങൾ കൊടുത്തിട്ടുള്ളത് ഉപയോഗിക്കാം) എന്നാൽ ഇതൊരു സെലക്ഷൻ പരീക്ഷയായി മാററരുതെന്നും ഒരു തരത്തിലുള്ള സ്ക്രീനിംഗും ഉണ്ടാകരുതെന്നും പ്രത്യേകം അപേക്ഷിക്കണം.

ഹെഡ്മാസ്റ്റർമാരുടെ കോൺഫറൻസിൽ വിജ്ഞാനോത്സവത്തെ സംബന്ധിച്ചുള്ള പൂർണവിവരങ്ങൾ ഒരു പ്രവർത്തകൻ വിശദമാക്കണം. ബന്ധപ്പെട്ട എ.ഇ.ഒ മാരുമായി സംസാരിച്ച് ഇതിനുള്ള ക്രമീകരണങ്ങളുണ്ടാക്കണം.

2.4(3) രജിസ്ട്രേഷൻ ഫോറത്തിന്റെ മാതൃക ഒടുവിൽ കൊടുത്തിട്ടുണ്ട്. ആവശ്യമുള്ള കോപ്പികൾ തയ്യാറാക്കി (കടലാസിൽ വരച്ച്) സ്കൂൾ ഹെഡ്മാസ്റ്ററെ/ അധ്യാപകരെ ഏൽപിക്കണം. എൽ.പി, യു.പി, ഹൈസ്കൂൾ വിഭാഗങ്ങൾക്ക് വെവ്വേറെ ഫോറങ്ങൾ ഉപയോഗിക്കണം.

**വിജ്ഞാനോത്സവത്തിൽ പങ്കെടുക്കാനെത്തുന്ന മുഴുവൻ കുട്ടികളും 2 ഷീറ്റ് വെള്ള കടലാസ് കരുതിയിരിക്കണം(ഉത്തരം എഴുതാനല്ല). ഈ വിവരം കുട്ടികളോടു നേരത്തെ പറയണം.**

2.4(4) രജിസ്ട്രേഷൻ പൂർത്തിയായാൽ പ്രധാനാധ്യാപകനോ ചുമതലപ്പെട്ട മറ്റൊരധ്യാപകനോ അതു സാക്ഷ്യപ്പെടുത്തിയിരിക്കണം. രജിസ്ട്രേഷൻ ഫോറം നിർദിഷ്ട സമയത്തിനുള്ളിൽ തിരിച്ചുവാങ്ങാനുള്ള ഏർപ്പാടും ചെയ്യണം. രജിസ്ട്രേഷൻ നന്നായി നടക്കുന്നുണ്ടോ എന്ന് യഥാസമയം അന്വേഷിക്കണം. സ്കൂൾ അധികൃതരുടെ വീഴ്ചമൂലമോ താല്പര്യക്കുറവുമൂലമോ ഏതെങ്കിലും കുട്ടിക്ക് വിജ്ഞാനോത്സവത്തിൽ പങ്കെടുക്കാൻ കഴിയാതെ വരരുത്.

2.4(5) രജിസ്റ്റർ ചെയ്ത കുട്ടികളെ വിജ്ഞാനോത്സവ ദിവസം കേന്ദ്രത്തിൽ എത്തിക്കാനുള്ള ചുമതല ഒരധ്യാപകന് നൽകണം. സ്നേഹപൂർവമുള്ള സമ്മർദം കൊണ്ടുവേണം ഇതു നേടാൻ. വിജ്ഞാനോത്സവത്തിന് ആവശ്യമായ പരീക്ഷകരേയും സ്കൂൾ സന്ദർശന സമയത്ത് സമ്പാദിക്കണം.

2.4(6) സ്കൂൾ മുഖേന രജിസ്റ്റർ ചെയ്യാൻ കഴിയാത്ത സാഹചര്യം ചിലപ്പോൾ ഉണ്ടാകാം. അങ്ങനെവന്നാൽ പരീക്ഷാ സമിതിയിൽ നേരിട്ടു രജിസ്റ്റർ ചെയ്യാൻ കുട്ടികളെ അനുവദിക്കാം.

മുകളിൽ പറഞ്ഞ രജിസ്ട്രേഷനും വിദ്യാർഥി പഠിക്കുന്ന സ്കൂളിലെ ഒരധ്യാപകൻ സാക്ഷ്യപ്പെടുത്തണം. സ്കൂൾ മുഖേനയുള്ള രജിസ്ട്രേഷനാണ് നാം പ്രാമുഖ്യം കല്പിക്കേണ്ടത് എന്ന് പ്രത്യേകം ഓർക്കണം.

2.4(7) വിജ്ഞാനോത്സവത്തിന് പഞ്ചായത്ത് തലത്തിൽ പ്രവേശന ഫീസില്ല. മേഖലാതലത്തിൽ ഒരു കുട്ടി 5 രൂപ പ്രവേശന ഫീസ് നൽകണം. എൽ.പി.വിഭാഗം 2 രൂപയും.

## 2.5 അനുബന്ധപ്രവർത്തനങ്ങൾ

2.5(1) വിദ്യാഭ്യാസ രംഗത്താകെ അഭികാമ്യമായ മാറ്റങ്ങൾക്കുവേണ്ടി നാം നടത്തുന്ന പ്രവർത്തനങ്ങളുടെ ഒരു ഭാഗം മാത്രമായി വേണം വിജ്ഞാനോത്സവത്തെ കാണാൻ. ബഹുജനബോധവൽക്കരണം അതിൽ അതിപ്രധാനമാണ്. ഈ ഉദ്ദേശ്യത്തോടെ ഒക്ടോബർ ആദ്യവാരം നടത്താൻ ഉദ്ദേശിക്കുന്ന ഏതാനും അനുബന്ധ പ്രവർത്തനങ്ങൾ താഴെ ചേർക്കുന്നു.

a. പരിഷത്ത് പ്രസിദ്ധീകരിച്ച വിദ്യാഭ്യാസ രേഖയെ അടിസ്ഥാനമാക്കി അധ്യാപകരും രക്ഷിതാക്കളും മറ്റു വിദ്യാഭ്യാസപ്രവർത്തകരും പൊതുജനങ്ങളും പങ്കെടുക്കുന്ന സെമിനാറുകൾ.

b. സമീപ പ്രദേശങ്ങളിലെ വിദ്യാർഥികളുടെ അമ്മമാരെ പങ്കെടുപ്പിച്ചുകൊണ്ടുള്ള മാതൃസംഗമങ്ങൾ. ഇത് വിജ്ഞാനോത്സവത്തിനു മുന്നോടിയായും വിജ്ഞാനോത്സവങ്ങൾ നടക്കുമ്പോൾ സമാന്തരമായും നടത്താവുന്നതാണ്. (വിശദാംശങ്ങൾ അനുബന്ധം നോക്കുക)

c. പരിഷത് തയ്യാറാക്കിയ ടീച്ചിംഗ് മോഡ്യൂളുകളുടെ അടിസ്ഥാനത്തിൽ എൽ.പി. ക്ലാസിലെ അധ്യാപകർ പങ്കെടുക്കുന്ന പാഠബോധന ചർച്ച.

d. പഞ്ചായത്തിലെ ഒരു ഹൈസ്കൂൾ കേന്ദ്രമാക്കി ലഘു ശാസ്ത്ര പ്രദർശനം. ഹൈസ്കൂളിലെ സയൻസ് ക്ലബ്ബുകളുടെ നേതൃത്വത്തിലാണ് ഈ പ്രദർശനം ഒരുക്കേണ്ടത്. സ്കൂളിലെ ഉപകരണങ്ങൾ പ്രദർശിപ്പിക്കുന്നതോടൊപ്പം അധ്യാപകരുടെ സഹാ

യത്തോടെ യു.പി.ക്ലാസിലെ സിലബസ്സുമായി ബന്ധപ്പെടുത്തി ഏതാനും പരീക്ഷണങ്ങളും കാണിക്കണം. പഞ്ചായത്തിലെ എല്ലാ യു.പി, എൽ.പി. സ്കൂളുകളിലെയും സയൻസ് ക്ലബ്ബ് അംഗങ്ങ ൾ/കുട്ടികൾ എന്നിവർക്ക് പ്രദർശനം കാണാൻ വരാം. (വിശദവി വരങ്ങൾ അനുബന്ധം കാണുക).

e. അനുബന്ധപ്രവർത്തനങ്ങളൊന്നുംതന്നെ വിജ്ഞാനോ ത്സവ കേന്ദ്രത്തിൽ മാത്രമായി ഒതുക്കരുത്. പഞ്ചായത്തിൻെറ വിവിധ ഭാഗങ്ങളിലായി അവ നടക്കണം.

## 2.6 മുന്നൊരുക്കങ്ങൾ

വിജ്ഞാനോത്സവം ചിട്ടയോടും സമയനിഷ്ഠയോടും കൂടി നടത്താൻ കുറെയേറെ മുന്നൊരുക്കങ്ങൾ ചെയ്യേണ്ടതുണ്ട്.

2.6(1) വിജ്ഞാനോത്സവ സമിതിക്ക് ഒരു ആസ്ഥാനം ഉണ്ടായിരി ക്കണം. കൺവീനറോ, ചെയർമാനോ ജോലി ചെയ്യുന്ന സ്ഥലമോ, വീടോ, പരിഷത് കേന്ദ്രമോ ആകാം ആസ്ഥാനം. അതുബന്ധപ്പെട്ട എല്ലാവരേയും (സ്കൂളുകളേയും) അറിയിക്കണം.

2.6(2) പരീക്ഷാനടത്തിപ്പിന് ആവശ്യമായ അധ്യാപകർ, വളണ്ടിയർമാർ തുടങ്ങിയവരെ നേരത്തെ കണ്ടെത്തണം. പരീക്ഷാ നടത്തിപ്പിനു മാത്രം 5 വിദ്യാർഥികൾക്ക് ഒരാൾവച്ച് പരിശോധകരായിവേണം. കൂടാതെ ക്വിസ്സ് മാസ്റ്റർമാർ, ക്രോഡീകരണം നടത്തേണ്ടവർ തുടങ്ങി നിരവധിപേർ വേറെയും വേണം. പാരലൽ കോളേജധ്യാപ കരുടെയും സാക്ഷരതാപ്രവർത്തകരുടെയും മറ്റും സഹായം കൂടി വേണ്ടിവരും.

2.6(3) പ്രചാരണം: വിജ്ഞാനോത്സവത്തിനു വ്യാപകമായ പ്രചാരണം നൽകണം. പ്രധാന പ്രചാരണം സ്കൂൾ സന്ദർശനംവഴി തന്നെ. മനോഹരമായൊരു കൈയെഴുത്തു പോസ്റ്റർ ഓരോ സ്കൂളിലും പതിക്കണം.

പഞ്ചായത്തിലെ പ്രധാന കേന്ദ്രങ്ങളിൽ ബോർഡുകൾ, ബാനറു കൾ, പോസ്റ്ററുകൾ, ഗ്രാമപത്രങ്ങൾ തുടങ്ങിയവയും വേണം. ബാലവേദി കൂട്ടുകാരുടെ വിളംബര ജാഥയും യുറീക്ക, ശാസ്ത്ര കേരളം പ്രചാരണവും ഇതോടൊപ്പം നടത്തുന്നത് മികച്ച ഫലമു ണ്ടാക്കും. പരീക്ഷാകേന്ദ്രം അലങ്കരിക്കൽ അതാതു സ്കൂളിനെ ക്കൊണ്ടുചെയ്യിക്കാൻ ശ്രമിക്കണം. പത്രങ്ങൾ, നോട്ടീസ് എന്നിവ വഴിയും പ്രചാരണം നടത്തണം.

2.6(4) വിജ്ഞാനോത്സവത്തിനാവശ്യമായ ധനസമാഹരണം ഏറെ പ്രധാനമാണ്. ചെലവുകളെക്കുറിച്ചുള്ള ധാരണ ആദ്യമേ ഉണ്ടാ ക്കണം. പ്രചാരണം, പ്രവർത്തകരുടെ ഭക്ഷണച്ചെലവുകൾ, കട ലാസ്സ്, പിൻ, ബാഡ്ജ് തുടങ്ങിയ മറ്റു സജ്ജീകരണങ്ങൾ, പരീ

ക്ഷയ്ക്കുവേണ്ട സാമഗ്രികൾ തുടങ്ങിയ നിരവധി ചെലവുകൾ കണക്കാക്കണം. പുസ്തക പ്രചാരണത്തിലൂടെയും സ്പോൺസർഷിപ്പിലൂടെയും സംഭാവനയിലൂടെയും അതു സമാഹരിക്കണം.

2.6(5) പുസ്തക - കാസെറ്റ് പ്രചാരണം:ഇത്തവണ വിജ്ഞാനോത്സവ സംഘാടനത്തിൻെറ ചെലവിൽ ഒരു ഭാഗം പുസ്തക പ്രചാരണത്തിലൂടെ സമാഹരിക്കാനാണുദ്ദേശിക്കുന്നത്. ഇതിനായി ഓരോ കേന്ദ്രത്തിലും എത്തിക്കുന്ന പുസ്തകങ്ങൾ ഒരു ദിവസം കൊണ്ടുതന്നെ പ്രചരിപ്പിച്ച് പണം സമാഹരിക്കണം. കമ്മീഷൻ കഴിച്ചുള്ള തുക ഒക്ടാബർ 10-ന് പരിഷത് മേഖലാ സെക്രട്ടറിയെ ഏൽപിക്കണം.

ഒന്നാം തരം മുതൽ നാലാം തരം വരെയുള്ള ഭാഷാ പരിചയം പുസ്തകത്തിലെ ഏതാനും പാട്ടുകൾ ഉൾപ്പെടുത്തി ഒരു കാസെറ്റ് വിജ്ഞാനോത്സവത്തോടനുബന്ധിച്ച് പുറത്തിറക്കുന്നുണ്ട്. ഇതിൻെറ കോപ്പികളും പ്രചരിപ്പിച്ച് കണക്കു പൂർത്തിയാക്കി ഒക്ടോബർ 10-ന് മേഖലാ സെക്രട്ടറിയെ ഏൽപിക്കണം.

2.6(6) വിജയികൾക്കുള്ള സമ്മാനങ്ങൾ മുഴുവൻ സ്പോൺസർഷിപ്പിലൂടെ നേടാൻ കഴിയണം. നല്ല പുസ്തകങ്ങൾ (ഉദാ: ശാസ്ത്രചരിത്രം, പ്രചാരണത്തിനായി നൽകിയവയിൽ നിന്നും എടുക്കാവുന്നത്) ഗ്ലോബ്, അറ്റ്ലസ്, സയൻസ് കിറ്റ് തുടങ്ങിയ വിദ്യാഭ്യാസമൂല്യമുള്ള സമ്മാനങ്ങൾ സ്പോൺസർ ചെയ്യിക്കാൻ ശ്രമിക്കണം. (2.8 കാണുക)

2.6(7) പരീക്ഷകർക്കു നൽകുന്ന മേഖലാ പരിശീലനത്തിൽ ഒരു കേന്ദ്രത്തിൽ നിന്നു രണ്ടുപേർ വീതം പങ്കെടുക്കണം. ജില്ലാ പരിശീലനത്തിൽ ഓരോ മേഖലയിൽനിന്നും മൂന്നു പേർ വീതം പങ്കെടുക്കണം. ഒരാൾ പാട്ടുപാടാൻ കഴിവുള്ള ആളായിരിക്കണം.

2.6(8) സമാപനസമ്മേളനം ഗംഭീരമാവണം. പ്രമുഖരായ പൊതു പ്രവർത്തകർ ഡി.ഇ.ഒ/എ.ഇ.ഒ., പ്രധാനാധ്യാപകർ, പഞ്ചായത്ത് പ്രസിഡൻറ് തുടങ്ങിയവർ അതിൽ നിർബന്ധമായും എത്തിച്ചേരുമെന്ന് ഉറപ്പുവരുത്തണം.

2.6(9) വിജ്ഞാനോത്സവകേന്ദ്രത്തിൽ മൈക്ക്, ബാനർ, വളണ്ടിയർമാർക്കുള്ള ബാഡ്ജുകൾ, ഉത്തരം എഴുതാനുള്ള കടലാസ്, പരീക്ഷയ്ക്കുള്ള മറ്റു വസ്തുക്കൾ, ക്രോഡീകരണത്തിനു കാൽക്കുലേറ്റർ, കുട്ടികൾക്കു കുടിവെള്ളം ഇവയെല്ലാം ലഭ്യമാക്കാൻവേണ്ട ഒരുക്കങ്ങൾ ചെയ്യണം.

2.6(10) സെപ്തംബർ 10-ന് വിജ്ഞാനോത്സവ സമിതിയുടെ നിർവാഹക സമിതിചേർന്ന് രജിസ്ട്രേഷൻ ക്രോഡീകരണം നടത്തണം. പങ്കെടുക്കുന്ന കുട്ടികളുടെ എണ്ണം, എൽ.പി, യു.പി,

ഹൈസ്കൂളം വെവ്വേറെ മേഖലാ, ജില്ലാകമ്മിറ്റികളെ അറിയിക്കണം. **30-40 കുട്ടികൾക്ക് ഒരു ക്ലാസ്സ് റൂം ഓരോ ക്ലാസ്സിലേക്കും വേണ്ട പരീക്ഷകർ (സഹായികൾ ഉൾപ്പെടെ) എന്നിവയെക്കുറിച്ച് കൃത്യമായ ധാരണ ഉണ്ടാക്കി ഒരുക്കങ്ങൾ നടത്തണം.**

## 2.7 വിജ്ഞാനോത്സവ പരിപാടികൾ

2.7(1) പരീക്ഷയ്ക്കുള്ള ഒരുക്കങ്ങളം സംബന്ധിച്ച നിർദേശങ്ങളം പരീക്ഷാപേപ്പറിനൊപ്പം നൽകുന്നതാണ്.

2.7(2) ഒക്ടോബർ 9-ന് രാവിലെ കൃത്യം 10 മണിക്ക് വിജ്ഞാനോത്സവം ആരംഭിക്കാൻ കഴിയണം. 9 മണിക്കുതന്നെ രജിസ്ട്രേഷൻ പരിശോധന ആരംഭിക്കണം. നേരത്തെ സ്കൂളിൽനിന്നു ലഭിച്ചിട്ടുള്ള രജിസ്ട്രേഷൻ ഫോറത്തിൽത്തന്നെ ഹാജർ അടയാളപ്പെടുത്തിയാൽ മതി.

2.7(3) പരീക്ഷ സംബന്ധിച്ച നിർദേശങ്ങളം വ്യക്തമായി ബോർഡിലോ മറ്റോ എഴുതി പ്രദർശിപ്പിച്ചിരിക്കണം.

2.7(4) കുട്ടികളെ 40-ൽ കൂടാത്ത ഗ്രൂപ്പുകളായി തിരിച്ച് ഓരോ ഗ്രൂപ്പിനും പ്രത്യേകം ക്ലാസ്സ് റൂം നൽകുകയും പരീക്ഷകരെ ചുമതലപ്പെടുത്തുകയും ചെയ്യണം.

2.7(5) രാവിലെ 10 മണിക്ക് കുട്ടികളെ ഗ്രൗണ്ടിൽ ഒന്നിച്ചുചേർത്ത് വിജ്ഞാനോത്സവഗാനം ചൊല്ലിക്കണം. അത് 15 മിനുട്ടിലധികം നീളരുത്. 10.15-നുതന്നെ ക്വിസ്സ്മാസ്റ്റർമാർ കുട്ടികളെ അവരവരുടെ ക്ലാസ്സുകളിലേക്കു നയിക്കണം.

2.7(6) ഒരു പഞ്ചായത്തിൽ ഒന്നോ രണ്ടോ കേന്ദ്രങ്ങളം ഉണ്ടാവാം. രണ്ടു കേന്ദ്രങ്ങളുണ്ടെങ്കിൽ രണ്ടിടത്തും രണ്ടു സമിതികളം, രണ്ട് അക്കാദമിക്ക് കമ്മിറ്റി എന്നിവ ഉണ്ടാവണം. മാർക്ക് ക്രോഡീകരണവും ഫലപ്രഖ്യാപനവുമൊക്കെ രണ്ടായിട്ടുതന്നെ നടത്തണം. (പഞ്ചായത്തടിസ്ഥാനത്തിൽ ക്രോഡീകരിക്കേണ്ടതില്ല എന്നു ചുരുക്കം.)

2.7(7) രാവിലെ 10 മണി മുതൽ വൈകുന്നേരം 4 മണിവരെയാണ് പരീക്ഷ. ഇതിനിടെ ഉച്ചഭക്ഷണത്തിനു സമയം ഉണ്ടാവും. പരീക്ഷയ്ക്കുശേഷം കലാപരിപാടികളാണ്. കലാപരിപാടികളിൽ പ്രധാനം 'സഡാക്കോ' കഥാപ്രസംഗമാണ്. നേരത്തെ തയ്യാറാക്കിയ ഏതെങ്കിലും ഒരു സ്കൂളം ടീം ഭംഗിയായി കഥാപ്രസംഗം എല്ലാവരുടെയും മുമ്പാകെ അവതരിപ്പിക്കണം. തുടർന്നു പരിശീലനം നേടിയ അധ്യാപകർ കുട്ടികളെ ഗ്രൂപ്പുകളാക്കി തിരിച്ച് 'സഡാക്കോ കൊക്കിനെ' ഉണ്ടാക്കി കാണിക്കും. എല്ലാ കുട്ടികളും ഓരോ സഡാക്കോ കൊക്കിനെ ഉണ്ടാക്കണം (കടലാസ് കുട്ടികളം നേരത്തെ കൊണ്ടുവന്നിരിക്കും). ബാക്കിസമയം കുട്ടികൾക്ക്

വ്യക്തിഗതമായ കലാപരിപാടികൾ നടത്താം.

2.7(8) കലാപരിപാടികൾ നടക്കുന്നതിനിടെ മാർക്കു ക്രോഡീകരണവും വിജയികളെ കണ്ടെത്തലും നടന്നിരിക്കും. തുടർന്നു സമാപന പരിപാടികളാണ്. 5 മണി ആകുമ്പോഴേക്കും എല്ലാ പരിപാടികളും തീർന്നിരിക്കണം.

2.7(9) മേഖലാതലത്തിലേക്ക് തെരഞ്ഞെടുക്കപ്പെടുന്നവരുടെ പേരും മേൽവിലാസവും വേറെ എഴുതി സൂക്ഷിക്കുകയും മേഖലാ കൺവീനർക്ക് നൽകുകയും വേണം. മേഖലാ വിജ്ഞാനോത്സവത്തിന്റെ തിയതി, സ്ഥലം, മറ്റു വിശദാംശങ്ങൾ ഇവ സമ്മേളനത്തിൽ വച്ച് പ്രഖ്യാപിക്കണം. അവർക്കുള്ള തിരിച്ചറിയൽ സർട്ടിഫിക്കറ്റും, മേഖലാവിജ്ഞാനോത്സവത്തിനു വരുമ്പോൾ പൂർത്തിയാക്കിക്കൊണ്ടുവരേണ്ട പഠനപ്രവർത്തനങ്ങൾ അടങ്ങിയ കുറിപ്പും അവിടെവച്ചു നൽകണം (ഇതു പരീക്ഷാപേപ്പറുകളുടെ ഒപ്പം ലഭ്യമാക്കും).

## 2.8 മൂല്യനിർണയവും വിജയികളെ കണ്ടെത്തലും

വ്യക്തമായ നിർദേശങ്ങൾ ഉണ്ടായിട്ടും മുൻവർഷം കുറെയേറെ കേന്ദ്രങ്ങളിൽ വിജയികളെ കണ്ടെത്തുന്നതിൽ തെറ്റുകൾ വരുത്തി. അതുപരിഹരിക്കുവാൻ സമയം എടുത്തതുകാരണം സമാപനം വൈകി. ഇത്തവണ അതുണ്ടാവാതെ ശ്രദ്ധിക്കണം.

**താഴെകൊടുത്ത മൂന്നിനം സമ്മാനങ്ങളും എൽ.പി. വിഭാഗത്തിനും യു.പി.വിഭാഗത്തിനും ഹൈസ്കൂൾ വിഭാഗത്തിനും വേണമെന്ന കാര്യം പ്രത്യേകം ശ്രദ്ധിക്കുക.**

**2.8(1) ഓരോ വിഭാഗത്തിലും ഏറ്റവും കൂടുതൽ മാർക്കുനേടുന്ന 5 പേർക്ക്.** (5 സ്ഥാനങ്ങൾക്കല്ല. അഞ്ചു പേർക്കാണ്. ഉദാഹരണമായി ഏറ്റവും കൂടുതൽ മാർക്ക് 25 ആണെന്നിരിക്കട്ടെ. 5 പേർക്ക് 25 മാർക്കുണ്ടെങ്കിൽ ആ 5 പേർക്കു സമ്മാനം നൽകിയാൽ മതി. 3 പേർക്ക് 25-ഉം 4 പേർക്ക് 24-ഉം ആണെന്നിരിക്കട്ടെ. എന്നാൽ 7 പേർക്കും സമ്മാനം നൽകണം. ടൈബ്രേക്കർ വേണ്ട.) കഴിഞ്ഞ തവണ 5 സ്ഥാനങ്ങൾക്കായിരുന്നു സമ്മാനം. സമ്മാനങ്ങൾ സമാഹരിക്കാൻ ബുദ്ധിമുട്ട് കുറയ്ക്കാനാണ് ഇത്തവണ കൂടുതൽ മാർക്കുള്ള 5 പേർ എന്നു നിർദേശിച്ചിരിക്കുന്നത്; എങ്കിലും ചിലപ്പോൾ 5 പേർ എന്നത് ചുരുക്കം സ്ഥലങ്ങളിൽ 6-ഓ 7-ഓ ആവാം. ഇതനുസരിച്ച് സമ്മാനങ്ങൾ ഒരുക്കാൻ ശ്രദ്ധിക്കണം.

2.8(2) **ഓരോ സ്കൂളിലെയും മികച്ച വിദ്യാർഥിക്ക്** ഒരു സ്കൂളിൽ നിന്ന് പങ്കെടുത്ത വിദ്യാർഥികളിൽ ഏറ്റവും കൂടുതൽ മാർക്കു നേടുന്ന കുട്ടിക്കാണ് സമ്മാനം നൽകേണ്ടത്. ഇങ്ങനെ ഒന്നിലേറെ പേരുണ്ടായാൽ അവർക്കെല്ലാം സമ്മാനം നൽകണം. (ഒന്നി

ലേറെ പേർ വരാനുള്ള സാധ്യത കുറവാണ്.) ഒരു സ്കൂളിൽ നിന്ന് ചുരുങ്ങിയത് 5 പേരെങ്കിലും പങ്കെടുത്താലേ ഈ സമ്മാനം നൽകേണ്ടതുള്ളൂ.

2.8(3) **ഏറ്റവും മികച്ച സ്കൂളിന്.** പങ്കെടുക്കുന്ന വിദ്യാർഥികളുടെ എണ്ണം, അവരുടെ നിലവാരം എന്നീ രണ്ടു പരിഗണനകളും വച്ചു കൊണ്ടുള്ള ഒരു രീതിയാണ് പഞ്ചായത്തിലെ ഏറ്റവും മികച്ച സ്കൂളിനെ തെരഞ്ഞെടുക്കാൻ നാം ഉപയോഗിക്കുന്നത്. ഒരു പ്രത്യേക വിഭാഗത്തിൽ (ഉദാ:എൽ.പി.) പങ്കെടുത്ത മുഴുവൻ വിദ്യാർഥികളുടെയും ശരാശരി മാർക്കു കാണുക. ഈ ശരാശരിയോ അതിൽ കൂടുതലോ മാർക്കു നേടിയ എത്ര പേർ ഒരു സ്കൂളിൽനിന്നു പങ്കെടുത്തവരായുണ്ട് എന്നു നോക്കുക. അങ്ങനെയുള്ളവരുടെ മാത്രം മാർക്കുകൾ കൂട്ടുക. ഉദാ: പഞ്ചായത്തു ശരാശരി 31 മാർക്കാണെന്നും ഒരു സ്കൂളിൽ നിന്ന് 28 പേർ പങ്കെടുത്തു എന്നും കരുതുക. അവരിൽ 5 പേർക്ക് മാത്രം 45, 43, 40, 37, 31 എന്നിങ്ങനെ ശരാശരിയോ അതിൽ കൂടുതലോ മാർക്കു കിട്ടി. ഈ 5 പേരുടെ ആകെ മാർക്കു 196 ആണ് പരിഗണിക്കേണ്ടത്. ഈ വിധം ഏറ്റവും കൂടുതൽ മാർക്കു കിട്ടുന്ന സ്കൂളിനായിരിക്കും സമ്മാനം. ആകെ 3 സ്കൂളുകൾക്ക് (LP,UP,HS). സമ്മാനമായി റോളിംഗ് ട്രോഫി നൽകുന്നതു നന്നായിരിക്കും.

2.8(4) ആദ്യത്തെ രണ്ടു വിഭാഗങ്ങൾക്കുമുള്ള സർട്ടിഫിക്കറ്റുകൾ സംസ്ഥാനസമിതി നൽകുന്നതാണ്.

2.8(5) മേഖലാതലത്തിൽ പങ്കെടുക്കേണ്ടവരുടെ കാര്യത്തിൽ ഇത്തവണ ഒരു ചെറിയ മാറ്റം ഉണ്ട്. കേന്ദ്രത്തെ അടിസ്ഥാനമാക്കിയാണല്ലോ ഇത്തവണ വിജയികളെ കണ്ടെത്തുക. ഒരു പഞ്ചായത്തിൽ രണ്ടു കേന്ദ്രങ്ങൾ വരെ ഉണ്ടാവാം.

**ഒരു കേന്ദ്രത്തിൽ ഓരോ വിഭാഗത്തിലും ആകെ പങ്കെടുത്തവരുടെ 5%-മോ വിജയികളായ 5 പേരോ ഏതാണു കൂടുതലെങ്കിൽ അത്രയും പേരെയാണ് മേഖലാതല പരീക്ഷയ്ക്ക് പങ്കെടുപ്പിക്കേണ്ടത്.**

ഉദാ: ഒരു കേന്ദ്രത്തിൽ എൽ.പി. വിഭാഗത്തിൽ 160 കുട്ടികൾ പങ്കെടുത്തുവെന്നിരിക്കട്ടെ. ഏറ്റവും കൂടുതൽ മാർക്കു നേടിയ അഞ്ചു പേരെ കണ്ടെത്തി. (ഇവർക്കാണ് സമ്മാനങ്ങൾ നൽകുക.) ഇനി 5% കാണണം 160x5/100 = 8 കുട്ടികൾ. 8-ാണു കൂടുതൽ എന്നതിനാൽ മേഖലാതല പരീക്ഷയ്ക്ക് 8 പേരെ അയയ്ക്കണം. (കൂടുതൽ മാർക്കു നേടിയ 5 പേരോടൊപ്പം അതിനടുത്തു മാർക്കുള്ള 3 പേരെ കൂടി ചേർക്കുക).

മേഖലാ തലത്തിൽ പങ്കെടുക്കുന്ന എല്ലാവർക്കും സമ്മാനങ്ങൾ ലഭിച്ചുകൊള്ളണമെന്നില്ല. പക്ഷെ, മേഖലാതല വിജ്ഞാനോത്സവത്തിൽ പങ്കെടുക്കുന്ന എല്ലാ കുട്ടികൾക്കും തിരിച്ചറിയൽ

സർട്ടിഫിക്കറ്റ് നൽകിയിരിക്കണം.

2.8(6) **ഇത്തവണ എൽ.പി. വിഭാഗത്തിനു കൂടി മേഖലാതല പരീക്ഷ ഉണ്ടാവും. അത് നവംബർ 13-നു മാത്രമായിരിക്കും. രാവിലെ 10 മുതൽ വൈകുന്നേരം 4 മണി വരെ.**

## 2.9 വിജ്ഞാനോത്സവം മേഖലാതലം

2.9(1) നവംബർ 13,14 - ശനി, ഞായർ ദിവസങ്ങളിലാണ് മേഖലാതല വിജ്ഞാനോത്സവം നടക്കുക.

2.9(2) മേഖലാതലത്തിൽ രൂപീകരിക്കുന്ന വിജ്ഞാനോത്സവ സമിതി കൾക്കായിരിക്കും അതിൻെറ നടത്തിപ്പ് ചുമതല. ജില്ലാ കൗൺ സിലംഗങ്ങൾ, എം.എൽ.എ.മാർ, ബി.ഡി.ഒ.മാർ, ഡി.ഇ.ഒ./എ. ഇ.ഒ., കോളേജധ്യാപകർ, സ്കൂൾ അധ്യാപകർ, മറ്റു വിദ്യാഭ്യാസ പ്രവർത്തകർ ഇവരെല്ലാം സമിതിയിൽ ഉണ്ടായിരിക്കണം. പ്രമുഖ നായ ഒരു പൊതുപ്രവർത്തകൻ, ഡി.ഇ.ഒ./എ.ഇ.ഒ. ഇവരിൽ ഒരാൾ ചെയർമാനും പരിഷത്തുകാരനായ ഒരധ്യാപകൻ കൺവീ നറും ആകുന്നത് നന്ന്.

2.9(3) വിജ്ഞാനോത്സവത്തിന് അനുയോജ്യമായ ഒരു കേന്ദ്രം കണ്ടെ ത്തണം. കുട്ടികളെ അതിഥി-ആതിഥേയർ രൂപത്തിൽ ചുറ്റുമുള്ള വീടുകളിലോ ക്യാമ്പായോ 13-ാം തീയതി രാത്രിയിൽ താമസിപ്പി ക്കണം. സാമ്പത്തികശേഷി അനുവദിക്കുമെങ്കിൽ ക്യാമ്പായി താമസിപ്പിക്കുന്നതാണ് നല്ലത്. പെൺകുട്ടികളുടെ എണ്ണം ആദ്യമേ തിട്ടപ്പെടുത്തി താമസസൗകര്യം ഏർപ്പെടുത്തണം.

2.9(4) പഞ്ചായത്തുതലത്തിൽ വിജയികളായവരുടെ അഡ്രസ്സ് ശേഖ രിച്ച് അവർക്ക് വിവരങ്ങൾ എത്തിക്കണം.

2.9(5) മേഖലാതല വിജ്ഞാനോത്സവത്തിൽ പങ്കെടുക്കുന്ന കുട്ടികളി ൽനിന്ന് രജിസ്ട്രേഷൻ ഫീസായി 5 രൂപ വാങ്ങണം. എൽ.പി. വിഭാഗം കുട്ടികൾ 2 രൂപാവീതം നൽകിയാൽ മതി. ഈ തുക സംസ്ഥാന കൺവീനറുടെ പേരിൽ അയച്ചുകൊടുക്കണം.

2.9(6) കഴിഞ്ഞതവണത്തെ മാതൃകയിൽത്തന്നെയായിരിക്കും ഇത്തവ ണയും പരീക്ഷ. വിശദാംശങ്ങൾ പിന്നീട് അറിയിക്കുന്നതാണ്. പാട്ട്, കളികൾ, നക്ഷത്രനിരീക്ഷണം, നിർമാണപ്രവർത്തനങ്ങൾ, പ്രൊജക്റ്റ് മൂല്യനിർണയം ഇവയ്ക്കെല്ലാം ആവശ്യമായത്ര ആളു കളെ മുൻകൂട്ടി കണ്ടെത്തണം.

2.9(7) ഏറ്റവും മികച്ച 5 പേർക്കുള്ള സമ്മാനങ്ങളും (ഓരോ വിഭാഗ ത്തിലും) ക്യാമ്പിനുള്ള മറ്റു ചെലവുകളും നേരത്തെ സമാഹരി ക്കണം.

## 3. വിജ്ഞാനോത്സവത്തിൻെറ സംസ്ഥാനതല സംഘാടനം

കേരള ശാസ്ത്രസാഹിത്യ പരിഷത്തിൻെറ കേന്ദ്രനിർവാഹക സമിതിയ്ക്കാണ് വിജ്ഞാനോത്സവങ്ങളുടെ സംസ്ഥാനതല ചുമതല. ചോദ്യങ്ങൾ തയ്യാറാക്കുന്നത് നിർവാഹകസമിതി അധികാരപ്പെടുത്തിയ പരീക്ഷാ സബ് കമ്മറ്റിയാണ്. പരീക്ഷാ സമിതിയുടെ ആസ്ഥാനം; 'പരിഷത് ഭവൻ, ചാലപ്പുറം(പി.ഒ.), കോഴിക്കോട്- 673 002.' ആണ്. വിജ്ഞാനോത്സവം സംബന്ധിച്ച എല്ലാ എഴുത്തുകളും പരീക്ഷാസമിതിയുടെ സംസ്ഥാന കൺവീനറുടെ അഡ്രസ്സിൽ അയക്കേണ്ടതാണ്.

**സി.ജി.ശാന്തകുമാർ**
**ചെയർമാൻ**

**കെ.ടി.രാധാകൃഷ്ണൻ**
**കൺവീനർ**

## വിജ്ഞാനോത്സവം

### പഞ്ചായത്ത് തലം

| | | |
|---|---|---|
| 1. സ്കൂൾ സന്ദർശനവും രജിസ്ട്രേഷനും | : | ആഗസ്റ്റ് 20 മുതൽ സപ്തംബർ 10 വരെ |
| 2. രജിസ്ട്രേഷൻ വിവരങ്ങൾ മേഖല, ജില്ലയിൽ എത്തിക്കേണ്ടത് | : | സപ്തംബർ 12-നകം |
| 3. സംസ്ഥാന കൺവീനർക്ക് | : | സപ്തംബർ 15-നകം |
| 4. സ്വാഗതസംഘം രൂപീകരണം | : | സപ്തംബർ 1-നു മുമ്പെ |
| 5. സംസ്ഥാന പരിശീലനം | : | സപ്തംബർ 26-ന് |
| 6. ജില്ലാ പരിശീലനം | : | ഒക്ടോബർ 2-ന് |
| 7. മേഖലാ പരിശീലനം | : | ഒക്ടോബർ 3-ന് |
| 8. അനുബന്ധ പരിപാടികൾ | : | ഒക്ടോബർ ആദ്യവാരം |
| 9. പഞ്ചായത്ത്/കേന്ദ്രതലപരീക്ഷ | : | ഒക്ടോബർ 9 |
| 10. വിജ്ഞാനോത്സവ റിപ്പോർട്ട് പുസ്തക, കാസറ്റ് തുക മേഖലാ സെക്രട്ടറി/കൺവീനറെ ഏല്പിക്കൽ. | : | ഒക്ടോബർ 10 |

# അനുബന്ധം

## 1. രജിസ്ട്രേഷൻ ഫോറത്തിന്റെ മാതൃക

വിജ്ഞാനോത്സവം '93-94
രജിസ്ട്രേഷൻ ഫോറം

സ്കൂളിന്റെ പേരും വിലാസവും ......................................................................

സബ് ജില്ല ....................................................................................................

പഞ്ചായത്ത് ................................................................................................

വിഭാഗം : എൽ.പി. / യു.പി. / ഹൈസ്കൂൾ

| ക്രമനമ്പർ | വിദ്യാർഥിയുടെ പേര് | പഠിക്കുന്ന ക്ലാസ്സ് | റിമാർക്സ് |
|---|---|---|---|
| | | | |

## 2. വിജ്ഞാനോത്സവ ഗാനം

അറിവിൻ തേൻകനി തേടി, തേടി
പലവഴി വന്നവർ നമ്മൾ
മലമേടകളിൽ മാമരശാഖയിൽ,
നറുമുക്കുറ്റിപ്പൂവിൽ
അകലങ്ങളിലെ പൊൻ താരങ്ങളി-
ലിവിടെ പൂഴിത്തരിയിൽ
അറിവിൻ മുത്തുകളൊരുപാടെണ്ണം,
ചിരിയും തൂകിയിരിപ്പൂ
അവയുടെ കൂടെ കളിയാടീടാൻ,
പുതിയൊരു മത്സരമെത്തി!
കളിയും ചിരിയും കാര്യവുമായി
അറിവിന്നുത്സവമെത്തി!
ആഹാ! വിജ്ഞാനോത്സവമായി!!
വിജ്ഞാനോത്സവമായി!!!
അലറിവരില്ലൊരു ചോദ്യവുമിവിടെ,
തടയാനുത്തരശരമില്ല
കുതുകികൾ നമ്മൾ വിതയ്ക്കും ചോദ്യം
വിരിയുന്നുത്തരമലരായി!
പുതു വിജ്ഞാനക്കതിരുകൾ കൊത്താൻ,
പറവകൾ നമ്മൾ പറക്കുമ്പോൾ
ഒരുമയിലൊരു നവഗാനം പാടി,
അഭിവാദനമരുളീടുക നാം.
അഭിവാദനമരുളീടുക നാം.
''അറിവിന്നുത്സവമരികേ വാ..
അറിവിൻ പൂത്തിരി തരുവാൻ വാ..
അറിവിൻ പൂക്കതിർ തരുവാൻ വാ..
അറിവിന്നുത്സവമരികേ വാ..''

## 3. ശാസ്ത്രപ്രദർശനം

നമ്മുടെ പ്രൈമറി സ്കൂളുകളിൽ ശാസ്ത്രാധ്യാപനം രസകരമാക്കാൻ സഹായിക്കുന്ന ലബോറട്ടറി സൗകര്യങ്ങൾ പരിമിതമാണ്. എന്നാൽ മിക്ക ഹൈസ്കൂളുകളിലും ഈ സൗകര്യം ഉണ്ട്. പല കാരണങ്ങളാൽ ഈ സൗകര്യം വേണ്ടപോലെ ഉപയോഗിക്കപ്പെടുന്നില്ലെന്നുമാത്രം. ഒരു ഹൈസ്കൂളും അതിനു ചുറ്റുമുള്ള പ്രൈമറിസ്കൂളുകളും തമ്മിൽ നിലവിലുള്ള ലബോറട്ടറി സൗകര്യങ്ങൾ ഉപയോഗപ്പെടുത്തുന്ന കാര്യത്തിൽ ബന്ധപ്പെടൽ ഉണ്ടായാൽ ശാസ്ത്രാധ്യാപനം കൂടുതൽ സജീവമാക്കാൻ അത് സഹായിക്കും. ഇത്തവണത്തെ പഞ്ചായത്തുതല വിജ്ഞാനോത്സവത്തിന്റെ മുന്നോടിയായി ഹൈസ്കൂളുകൾ കേന്ദ്രീകരിച്ച് നടത്തുന്ന സ്കൂൾതല ശാസ്ത്രപ്രദർശനങ്ങൾ ഇതിന് തുടക്കമിടാനുള്ള അവസരമാക്കി മാറ്റണം.

**സംഘാടനം:** സ്കൂൾതല ശാസ്ത്രപ്രദർശനം നടത്തുന്നതിന്റെ നേതൃത്വം ഹൈസ്കൂളിലെ സയൻസ് ക്ലബ്ബിനായിരിക്കണം. 2 ദിവസത്തെ പ്രദർശനം (സെപ്തംബർ മാസത്തിലെ അവസാനത്തെ വെള്ളി, ശനി ആവാം). ഒന്നാം ദിവസം ഹൈസ്കൂളിലെ സയൻസ് ക്ലബ്ബ് അംഗങ്ങൾക്കും താൽപര്യമുള്ള മറ്റു കുട്ടികൾക്കും. രണ്ടാം ദിവസം സമീപ പ്രദേശങ്ങളിലെ പ്രൈമറി സ്കൂളുകളിലെ സയൻസ് ക്ലബ്ബ് അംഗങ്ങൾക്ക്. കുട്ടികൾ പ്രദർശന ഇനങ്ങൾക്ക് മുന്നിലൂടെ വെറുതെ നടന്നുപോകുന്ന രീതി ഒഴിവാക്കണം. ഒരു മുറിയിൽ 2-3 ഇനങ്ങൾ; 10-15 കുട്ടികൾ അടങ്ങിയ ഗ്രൂപ്പിന് വിശദീകരിക്കുക-സാധിക്കുന്നിടത്തോളം സ്വയം ചെയ്തുനോക്കാൻ അവസരം നൽകണം. മുൻകൂട്ടി പരിശീലനം നൽകിയ സയൻസ് ക്ലബ്ബ് അംഗങ്ങൾക്ക് വിശദീകരണം നൽകുന്നതിന്റെ ചുമതല നൽകണം. 'ശാസ്ത്രമേള'കളിലെ 'ജനക്കൂട്ടം' ഒഴിവാക്കാൻ ശ്രദ്ധിക്കണം.

### പ്രദർശന ഇനങ്ങൾ എന്തൊക്കെ?

5 വിഭാഗങ്ങൾ: **I ഹൈസ്കൂൾ ലാബിൽ ലഭ്യമായ ഉപകരണങ്ങൾ, മോഡലുകൾ, ചാർട്ടുകൾ, സ്പെസിമൻസ്.**

1. ഫിലിം പ്രൊജക്ടർ
2. സ്ലൈഡ് പ്രൊജക്ടർ
3. ഓവർഹെഡ് പ്രൊജക്ടർ
4. പ്രൊജക്ഷൻ മൈക്രോസ്കോപ്പ്
5. ടെലസ്കോപ്പ്
6. ബൈനോക്കുലേഴ്സ്

ഇവ ഉപയോഗിച്ച് പ്രദർശനവും ക്ലാസും. ഉപകരണങ്ങളുടെ പ്രവർത്തനരീതിയും വിശദമാക്കണം. ഇത് 40-45 കുട്ടികളുള്ള ഗ്രൂപ്പിന് ആവാം.

മേൽപറഞ്ഞ ഉപകരണങ്ങൾക്കു പുറമെ ഗ്ലോബ്, ചാർട്ടുകൾ, മോഡലുകൾ, ബയോളജി സ്പെസിമൻസ് എന്നിവയും പ്രദർശിപ്പിക്കാം.

**II ഹൈസ്കൂൾ സയൻസ് ക്ലബ്ബ് അംഗങ്ങൾ ജില്ലാ ശാസ്ത്രമേളയ്ക്ക് തയ്യാറാക്കുന്ന ഇനങ്ങൾ.**

**III പ്രൈമറി ക്ലാസ്സുകളിലെ സയൻസ് സിലബസുമായി ബന്ധപ്പെടുത്തി ഹൈസ്കൂൾ സയൻസ് ക്ലബ്ബ് അംഗങ്ങൾ, അധ്യാപകരുടെ സഹായത്തോടെ തയ്യാറാക്കുന്ന ഇനങ്ങൾ; താഴെപറയുന്നവ ആവാം.**

A രാസമാറ്റവും ഭൗതികമാറ്റവും. (അടിസ്ഥാന ശാസ്ത്രം-P-45-47, std VII)

a. മെഴുക് ഉരുകൽ - ഭൗതികമാറ്റം

രാസമാറ്റങ്ങൾ:

b. നീറ്റുകക്ക + വെള്ളം

c. പഞ്ചസാര ചൂടാക്കൽ

d. മെഗ്നീഷ്യം റിബൺ - ജ്വലനം

e. സിങ്ക് + ഹൈഡ്രോക്ലോറിക് ആസിഡ്

f. ലെഡ് അസിറ്റേറ്റ് + പൊട്ടാസ്യം അയൊഡൈഡ്-

(ഏതെങ്കിലും 2-3 എണ്ണം മാത്രം)

B മൈക്രോസ്കോപ്പ്: സൂക്ഷ്മജീവികളുടെ ലോകം (അടിസ്ഥാനശാസ്ത്രം VII std P-36)

മൈക്രോസ്കോപ്പ് 1: പേൻ- വദനഭാഗങ്ങളോ, കാലിൻെറ അറ്റമോ കാണിക്കുക- എത്ര മടങ്ങ് വലുതായി കാണുന്നു എന്ന ധാരണ ഉണ്ടാക്കാൻ.

മൈക്രോസ്കോപ്പ് 2: സ്പൈറോഗൈറ അല്ലെങ്കിൽ മറ്റേതെങ്കിലും സൂക്ഷ്മജീവികളുടെ, നേരത്തെ തയ്യാറാക്കിയ സ്ലൈഡ്.

മൈക്രോസ്കോപ്പ് 3: വാൽമാക്രിയുടെ വാലിലെ / തവളയുടെ വിരലുകൾക്കിടയിലെ ചർമത്തിലെ രക്തചംക്രമണം.

C മുച്ചട്ടിയരിപ്പ. (പരിസ്ഥിതി പഠനം IV std. p-11).

D വൈദ്യുതി (അടിസ്ഥാനശാസ്ത്രം VII std. P-92,93).

a. കമ്പിച്ചുരുളിൽ കാന്തം ചലിപ്പിച്ച് വൈദ്യുതി ഉല്പാദിപ്പിക്കൽ.

b. ഇരുമ്പാണിയിൽ ചുറ്റിയ കമ്പിച്ചുരുളിലൂടെ വൈദ്യുതി പ്രവഹിപ്പിച്ച് ആണിയെ കാന്തമാക്കി മാറ്റൽ.

c. വൈദ്യുതി വഹിച്ചുകൊണ്ടുപോകുന്ന കമ്പിക്ക് സമീപം വച്ചിട്ടുള്ള കാന്തസൂചിക്ക് വിഭ്രംശം ഉണ്ടാകുന്നത്.

d. ഇലക്ട്രിക് ബെൽ- (ലാബിൽ ഉള്ളതും ക്ലബ്ബ് അംഗങ്ങൾ ഉണ്ടാക്കിയതും).

E. a. കാന്തങ്ങൾ- വിവിധതരം (അടിസ്ഥാന ശാസ്ത്രം p-83)

b. കോമ്പസ്

C. ഒരു സ്ഥിരകാന്തത്തിൻെറ സാന്നിധ്യത്തിൽ ഒരു ഇരുമ്പാണി കാന്തത്തെപ്പോലെ പ്രവർത്തിക്കുന്നത്.

d. ഒരു ഇരുമ്പാണിയെ കാന്തമാക്കി മാറ്റൽ.

F. പ്രകാശം: (അടിസ്ഥാന ശാസ്ത്രം VII std p 78-79)

a. ഉത്തല ദർപ്പണം, അവതലദർപ്പണം.

b. ന്യൂട്ടൻെറ കളർഡിസ്ക്.

c. ഉത്തലലെൻസ് - അവതലലെൻസ്.

ക്ലബ്ബ് അംഗങ്ങൾ ഉണ്ടാക്കിയ മൈക്രോസ്കോപ്പ്.

G. ഗുരുത്വകേന്ദ്രം: (അടിസ്ഥാന ശാസ്ത്രം VII std. p-68) ഈ തത്വം അടിസ്ഥാനമാക്കിയുണ്ടാക്കിയ വിവിധതരം കളിപ്പാട്ടങ്ങൾ.

H. ഔഷധഗുണമുള്ള സസ്യങ്ങളുടെ ശേഖരണം (അടിസ്ഥാന ശാസ്ത്രം VI std. p-14)

I. എപ്പിഫൈറ്റുകൾ - ശേഖരണം

J. പരാദസസ്യങ്ങൾ - ശേഖരണം. (അടിസ്ഥാനശാസ്ത്രം VI std. P-14)

K. ലോഹപദാർഥങ്ങളുടെയും അലോഹപദാർഥങ്ങളുടെയും ശേഖരണം.

(H,I,J,K: പ്രാദേശികമായി കിട്ടാവുന്നവ പരമാവധി ശേഖരിക്കണം. പേരെഴുതി പ്രദർശിപ്പിക്കണം. ഔഷധഗുണമുള്ള സസ്യങ്ങൾ (ചെറിയവ) പോളിത്തീൻ ബാഗിൽ മണ്ണുനിറച്ച് അതിൽ നട്ട് പ്രദർശിപ്പിക്കണം. അവയുടെ ശാസ്ത്രനാമവും ചെറുവിവരണവും എഴുതി പ്രദർശിപ്പിക്കണം.)

L. തുരിശിൻെറ ($CuSO_4$) പരൽ നിർമിച്ചത് പ്രദർശിപ്പിക്കുക.

M. ജലടർബൈൻ- Working Model. (അടിസ്ഥാനശാസ്ത്രം VI std.p-77)

N. ആഹാരശൃംഖലാ ജാലം- ചാർട്ട് - ക്ലബ്ബ് അംഗങ്ങൾ തയ്യാറാക്കിയത് (അടിസ്ഥാനശാസ്ത്രം VI Std.p-96)

O. ഊർജമാറ്റം - ചക്രത്തകിട്. (അടിസ്ഥാനശാസ്ത്രം VI std)

P. Centrifuging and chromatography (VI std)

Q. Common Balance (VI std)

R. ശ്വസനപ്രവർത്തനം വ്യക്തമാക്കുന്ന ഉപകരണം (VI std)

**IV. പ്രൈമറി സ്കൂൾ അധ്യാപകർ തയ്യാറാക്കുന്ന ശാസ്ത്രാധ്യാപന സഹായികൾ**

(ഇക്കാര്യത്തിന് അവരുമായി നേരത്തെ ബന്ധപ്പെടണം)

V. സിലബസുമായി നേരിട്ട് ബന്ധമില്ലെങ്കിലും, രസകരമായ മറ്റുപരീക്ഷണങ്ങൾ (യുറീക്ക, ശാസ്ത്രകേരളം മാസികകൾ നോക്കുക).

## 4. മാതൃസംഗമം - കുറിപ്പുകൾ

I വിജ്ഞാനോത്സവത്തിൻെറ അനുബന്ധപരിപാടികളിൽ ഒന്ന് മാതൃസംഗമമാണ്. വിജ്ഞാനോത്സവത്തിൽ പങ്കെടുക്കുന്ന കുട്ടികളുടെ അമ്മമാരെയും സമീപത്തുള്ള മറ്റ് അമ്മമാരെയുമാണ് ഈ യോഗത്തിലേക്ക് ക്ഷണിക്കേണ്ടത്. കൂടാതെ രക്ഷിതാക്കളെയും നാട്ടുകാരെയും പങ്കെടുപ്പിക്കാം.

കുട്ടിയുടെ രണ്ടാമത്തെ വീടാണ് വിദ്യാലയം. ശിശുക്കളുടെ ഭാവിയെക്കുറിച്ച് അമിതമായ ഉത്ക്കണ്ഠ വച്ചുപുലർത്തുന്നത് കുടുംബാരോഗ്യത്തിന് ഹാനികരമാണ്. പഠനം ഫലപ്രദമാക്കാൻ ഗൃഹപഠനാന്തരീക്ഷം ശക്തിപ്പെടുത്തണം. വിദ്യാലയങ്ങളിലെ അക്കാദമിക്ക് പ്രവർത്തനങ്ങളുടെ പുരോഗതി രക്ഷിതാക്കളുടെ കൂടെ സഹകരണത്തോടെ ഫലപ്രദമായി നടക്കും. വിദ്യാലയങ്ങളിലെ മെച്ചപ്പെട്ട ഭൗതിക സാഹചര്യങ്ങളും പഠനപ്രവർത്തനങ്ങളെ ബലപ്പെടുത്തും. സമൂഹപുരോഗതിയിൽ തൻെറ കുഞ്ഞിനു വലിയ പങ്കുവഹിക്കാനുണ്ട്. ഇത്തരം കാര്യങ്ങളെക്കുറിച്ച് അമ്മമാരുമായി ചർച്ച ചെയ്യുന്നതോടൊപ്പം ശാസ്ത്രസാഹിത്യപരിഷത്ത് വിദ്യാഭ്യാസരംഗത്ത് ചെയ്തുകൊണ്ടിരിക്കുന്ന പ്രവർത്തനങ്ങളെക്കുറിച്ച് ആശയവിനിമയം നടത്താനുമാണ് ഈ യോഗങ്ങളും പ്രയോജനപ്പെടുത്തേണ്ടത്.

II ഈ യോഗങ്ങളിലൂടെ ശിശുവികസനത്തിൽ കുടുംബാംഗങ്ങളുടെ, പ്രത്യേകിച്ച് അമ്മമാരുടെ, പങ്കിനെക്കുറിച്ച് വ്യക്തത വരുത്താനും, വിദ്യാലയങ്ങളിൽ ഇടയ്ക്കിടെ വരികയും പഠനപ്രക്രിയ നിരീക്ഷിക്കാൻ രക്ഷിതാക്കൾക്ക് പ്രചോദനം ലഭിക്കുകയുംവേണം. അധ്യാപക-വിദ്യാർഥി- രക്ഷിതാവ് തമ്മിലുള്ള ബന്ധം ശക്തിപ്പെടുത്തി ഒരു കുടുംബമാണെന്ന ബോധം വളർത്തണം. പഠനം ക്ലാസുമുറികളിൽവച്ചു മാത്രമല്ലെന്നും സമൂഹത്തിലും, മാധ്യമങ്ങളിലൂടെയും മറ്റു വഴികളിലൂടെയും അതു നടക്കുന്നുണ്ടെന്നും തിരിച്ചറിയണം. കുട്ടികളുടെ പഠന കാര്യങ്ങളിൽ പ്രേരണ ചെലുത്തിയാലേ പഠനം നടക്കുകയുള്ളൂ എന്ന ബോധം വളരണം. മാതൃഭാഷയുടെ മധുരാന്തരീക്ഷം ശൈശവ ബാല്യകാലങ്ങളിൽ നിലനിർത്താനും മാതൃഭാഷയിലൂടെയുള്ള അധ്യയനം തൻെറ കുട്ടിയുടെ സമ്പൂർണമായ വികാസത്തിന് ആവശ്യമാണെന്ന അറിവ് പ്രബലപ്പെടണം. കുട്ടികളുടെ ആരോഗ്യകാര്യങ്ങളിൽ കൂടുതൽ ശ്രദ്ധ കാട്ടുമെന്ന കാര്യം ഉറപ്പിക്കണം. പുതിയ പഠനസമ്പ്രദായങ്ങളും ബോധന രീതികളും രക്ഷിതാക്കളെ പരിചയപ്പെടുത്തുകയും അവർക്ക് കുട്ടിയെ സഹായിക്കാൻ കഴിയുമെന്ന ആത്മവിശ്വാസം ഉറപ്പിക്കുകയും വേണം.

പഠനത്തോടൊപ്പം കളികൾക്കും പാട്ടുകൾക്കും നിർമാണ പ്രവർത്തനങ്ങൾക്കും ഒക്കെയുള്ള പ്രാധാന്യം ബോധ്യപ്പെടുത്തുകയും ഇതും പഠനത്തിൻെറ ഭാഗംതന്നെയാണെന്നു ബോധ്യപ്പെടുത്തുകയും വേണം.

ബാല്യകാലത്തുതന്നെ കഥകളിലൂടെയും സംഭാഷണങ്ങളിലൂടെയും പല പ്രസിദ്ധീകരണങ്ങളിലൂടെയും കുട്ടികളിൽ രൂഢമൂലമായേക്കാവുന്ന അന്ധവിശ്വാസങ്ങളും അനഭിലഷണീയ പെരുമാറ്റ രീതികളും ഒഴിവാക്കാൻ ബോധപൂർവമായ പ്രവർത്തനം വേണമെന്നു മനസ്സിലാക്കണം.

ക്ഷണിക്കപ്പെടുന്ന അമ്മമാരെ വെറും ശ്രോതാക്കളാക്കി മാറ്റാതെ അവർക്കും പറയാനുള്ളവ പ്രകടിപ്പിക്കാൻ അവസരം നൽകി, തികച്ചും അനൗപചാരികമായി വേണം മാതൃസംഗമം നടത്താൻ.

III കേരളശാസ്ത്രസാഹിത്യപരിഷത്ത് തുടങ്ങിയതുതന്നെ നമ്മുടെ ഭാഷയിൽ ശാസ്ത്രം എഴുതുകയും പ്രചരിപ്പിക്കുകയും ചെയ്തുകൊണ്ടാണ്. വിദ്യാഭ്യാസ രംഗത്താണ് പരിഷത്ത് ഏറെ പ്രവർത്തനങ്ങൾ നടത്തിയത്. കുട്ടികൾക്കും രക്ഷിതാക്കൾക്കും അധ്യാപകർക്കും ഒരേപോലെ രസകരമായ ഒരു പഠനബോധന രീതി പരിഷത്ത് ഇതിനകം വളർത്തിക്കൊണ്ടുവന്നിട്ടുണ്ട്.

കാണാപാഠം പഠിക്കുന്ന ഇന്നത്തെ വിദ്യാഭ്യാസ രീതിക്കു ബദലായി കുട്ടികൾക്ക് പൂർണമായി പങ്കാളിത്തമുള്ള കളികൾ, പാട്ടുകൾ, നിർമാണം എന്നിവയെല്ലാം കൂട്ടിച്ചേർത്തുള്ള ഒരു പഠനരീതിയാണത്. ഓരോ പാഠ്യവസ്തുതയും അനുഭവിച്ചറിയാനുള്ള പരമാവധി ശ്രമമാണ് ഈ രീതിയുടെ ഒരു പ്രത്യേകത. പരിഷത്ത് സംഘടിപ്പിച്ചുകൊണ്ടിരിക്കുന്ന ബാലവേദി പ്രവർത്തനങ്ങളിലൂടെയാണ് ഇവ കരുപ്പിടിപ്പിച്ചിരിക്കുന്നത്. ബാലോത്സവങ്ങൾ, ബാലോത്സവ ജാഥകൾ, ശാസ്ത്രസംഗമങ്ങൾ, വിജ്ഞാന പരീക്ഷകൾ, ശാസ്ത്രസഹവാസക്യാമ്പുകൾ, ഗാനസദസ്സുകൾ, അക്ഷരവേദികൾ എന്നിവയൊക്കെ ഈ പഠന ബോധനരീതിയുടെ ചില ഉദാഹരണങ്ങളാണ്. ഇവയൊക്കെ ഇന്നത്തെ പതിവു ക്ലാസ് റൂം പഠനത്തിൽനിന്ന് വ്യത്യസ്തമായതിനാൽ കുട്ടികളും അധ്യാപകരും വർധിച്ച സന്തോഷത്തോടെയാണ് ഇവ സ്വീകരിക്കുന്നത്. ഏറ്റവും ഒടുവിലായി 1 മുതൽ 4 വരെ ക്ലാസുകളിലെ പഠനം മെച്ചപ്പെടുത്തുന്നതിൻെറ ഭാഗമായി പരിഷത്ത് തയ്യാറാക്കിയ ടീച്ചിംഗ് മോഡ്യൂളുകളുടെ കാര്യവും സൂചിപ്പിക്കാം.

കുട്ടികളിൽ നിരീക്ഷണ പരീക്ഷണ മനോഭാവം വളർത്താനും അവരിൽനിന്നു നല്ല ചോദ്യങ്ങൾ ഉണ്ടാവാനും തന്നെക്കുറിച്ചും ഈ ലോകത്തെക്കുറിച്ചും ശാസ്ത്രീയമായൊരു ബോധം ഉണ്ടാവാനുമാണ് പരിഷത്ത് അതിൻെറ പ്രസിദ്ധീകരണങ്ങളിലൂടെ ശ്രമിക്കു

ന്നത്. യുറീക്കയും ശാസ്ത്രകേരളവും വളരെക്കാലമായി ഈ പ്രവർത്തനം ചെയ്തുകൊണ്ടിരിക്കുന്നു. കുട്ടികൾക്കായി പരിഷത്ത് പ്രസിദ്ധീകരിച്ച നിരവധി പുസ്തകങ്ങൾ ഉദാഹരിക്കാം.

ബാലവേദികൾ രൂപീകരിക്കാനും പുതിയ പഠനബോധനരീതികൾ പരീക്ഷിക്കാനും കുട്ടികളിൽ കൂട്ടായ്മയും അന്വേഷണ തൃഷ്ണയും വളർത്താനും ബാലവേദികൾ എങ്ങനെ പ്രയോജനപ്പെടുത്താമെന്നു വിശദീകരിക്കണം. ഒരു കൂട്ടപ്പാട്ടോടെ മാതൃസംഗമം സമാപിക്കുകയും താല്പര്യത്തിനനുസരിച്ച് അമ്മമാരുടെ ഒരു കമ്മറ്റി രൂപീകരിച്ച് ഭാവി പ്രവർത്തനങ്ങൾ ആവിഷ്കരിക്കുകയും ചെയ്യാം.

* പരിഷത്ത് പ്രസിദ്ധീകരിച്ച വിദ്യാഭ്യാസരേഖ, വിദ്യാഭ്യാസം 5 വയസിനുമുമ്പെ, ബാലവേദി എന്ത് എന്തിന്? എന്നീ പുസ്തകങ്ങൾ അധികവായനയ്ക്കുപയോഗിക്കാം.

## 5. സഡാക്കോ

### (കഥാപ്രസംഗം)

(വിജ്ഞാനോത്സവത്തിൽ പങ്കെടുക്കുന്ന ഏതെങ്കിലും സ്കൂളിലെ വിദ്യാർഥികളെ മുൻകൂട്ടി പരിശീലിപ്പിച്ച് 9-10-1993-ന് 3 മണിക്കുശേഷം അവതരിപ്പിക്കുക)

സഹൃദയരേ,

ഞാൻ പറയാൻ പോകുന്ന കഥ നടക്കുന്നത് നമ്മുടെ രാജ്യത്തല്ല. അങ്ങകലെ ജപ്പാനിൽ. പക്ഷേ, എല്ലാ രാജ്യത്തും ചർച്ചചെയ്യപ്പെടുന്ന കഥയാണിത്. എല്ലാവരും അറിഞ്ഞിരിക്കേണ്ട കഥ. കഥയുടെ പേർ

**'ആയിരം കൊക്കുകൾ'**

ഉദയസൂര്യൻെറ നാട്ടിൽ
ഉദിച്ചുയർന്നൊരു താരകം
ഉഷസ്സുപോലെ വിരിഞ്ഞതാം
ഒരു ബാലിക.

സുഹൃത്തുക്കളേ; നിങ്ങളെ ഞാൻ ജപ്പാനിലെ ഒരു വിദ്യാലയ പരിസരത്തേക്കു ക്ഷണിക്കുകയാണ്. അതാ നോക്കൂ; അവിടെ വാശിയേറിയ ഒരോട്ടമത്സരം നടക്കുകയാണ്. പെൺകുട്ടികളുടെ ഓട്ടമത്സരം. അതാ ഏറ്റവും മുമ്പിലോടുന്ന ആ കുട്ടിയെ കൂട്ടുകാർ സംഘംചേർന്ന് പ്രോത്സാഹിപ്പിക്കുന്നു.
സഡാക്കോ അപ്പ്, അപ്പ്, അപ്പ്
സഡാക്കോ അപ്പ്, അപ്പ്, അപ്പ്
'സഡാക്കോ സസുക്കി' അതാണവളുടെ മുഴുവൻ പേർ. ആ സ്കൂളിൻെറ അഭിമാനഭാജനമാണ് ആ പറക്കുന്ന പന്ത്രണ്ടുകാരി. അഴകുള്ള കിമോണ വസ്ത്രങ്ങളണിഞ്ഞ് അവളങ്ങനെ പൂമ്പാറ്റയെപോലെ പാറിനടക്കും.

ശാലീന ബാലിക സഡാക്കോ
ചെമ്പനീർപ്പൂപോലെ സുന്ദരീ
വർണകിമോണ അണിഞ്ഞങ്കണത്തിലായ്
പാറുന്ന പൂമ്പാറ്റയാണവൾ.

വീട്ടുകാരുടെയും നാട്ടുകാരുടെയും കണ്ണിലുണ്ണി. കൂട്ടുകാരുടെ ആവേശം, സ്കൂളിൻെറ രോമാഞ്ചം. ജപ്പാനിലെ ഏറ്റവും വലിയ ഓട്ടക്കാരിയാവണമെന്നായിരുന്നു അവളുടെ ജീവിതാഭിലാഷം.

മാലാഖപോലൊരു കൊച്ചുസുന്ദരി
നാട്ടുകാർക്കെല്ലാം പ്രിയങ്കരി
ഓടിനടക്കും പൂമ്പാറ്റപോലെപ്പൊഴും
ഓട്ടത്തിലോരെയും പിന്നിലാക്കും.

സഡാക്കോയുടെ വിദ്യാലയത്തിൽ വാശിയേറിയ ഓരോട്ടമത്സരം നടക്കുകയാണ്. പതിവുപോലെ സഡാക്കോ ഓടി മുന്നേറുകയാണ്. എല്ലാ കണ്ണുകളും സഡാക്കോയിലാണ്.

മുന്നോട്ടുമുന്നോട്ടു ധീരയായ് പായുന്നു
മാൻപേട പോലവരം മുന്നിൽ
അപ്പ്, അപ്പ്, അപ്പ്
അപ്പ്, അപ്പ്, അപ്പ്.
സഡാക്കോ അപ്പ്, അപ്പ്, അപ്പ്.

കുട്ടികരം ആർത്തുവിളിച്ചു. സഡാക്കോ കുതിച്ചുമുന്നേറുകയാണ്. പെട്ടെന്ന്! അവരംക്കെന്തോ സംഭവിച്ചു! സഡാക്കോവിനെന്തുപറ്റി? ഓടിമുന്നേറുമ്പോരം തലചുറ്റുന്നതുപോലെ. ചുറ്റും ഇരുരം പരക്കുന്നതുപോലെ! ശരീരം തളരുന്നതുപോലെ!

കാലിടറുന്നുവോ കണ്ണിലിരുട്ടിൻെറ
കാളിമയൂറി നിറഞ്ഞോ
താനേ തളർന്നു തകർന്നു വീഴുന്നവരം
വാടിയ താമരമൊട്ടുപോലെ.

ചീറിപ്പാഞ്ഞു മുന്നേറിയ സഡാക്കോ അതാ! ട്രാക്കിൽ നിന്നും തെറിച്ചു ദൂരെ വീഴുന്നു. നമ്മുടെ സഡാക്കോവിനെന്തുപറ്റി? കാണികരം അവളുടെ ചുറ്റും കൂടി. അധ്യാപകർ അവളെ താങ്ങിയെടുത്ത് റെഡ് ക്രോസ് ആശുപത്രിയിലേക്കു കൊണ്ടുപോയി.

മുമ്പ് ഓടുമ്പോരം രണ്ടുവട്ടം അവരംക്കു തളർച്ച അനുഭവപ്പെട്ടിരുന്നു. അതവളാരോടും പറഞ്ഞിരുന്നില്ല.

ആശുപത്രിയിൽ വിശദമായ പരിശോധനകരം നടക്കുന്നു. നീണ്ട പരിശോധനയുടെ ഫലമറിഞ്ഞപ്പോരം എല്ലാവരും ഞെട്ടിപ്പോയി!

പ്രസരിപ്പിൻെറ പര്യായമായ, തുമ്പപ്പൂവിൻെറ നൈർമല്യമുള്ള സഡാക്കോവിന് ലുക്കേമിയ!
ബ്ലഡ് കാൻസർ!
സഹപാഠികരം പൊട്ടിക്കരഞ്ഞുപോയി.
വിധിയുടെ ക്രൂരത! ചിലർ ആശ്വസിച്ചു.
അല്ല സുഹൃത്തുക്കളേ! ഇതു വിധിയല്ല. ചതിയാണ്! യാദൃച്ഛികമായുണ്ടായ ഒരു രോഗമല്ലിത്. ഇതിനു പിന്നിൽ ഒരു കഥയുണ്ട്.
മനുഷ്യൻ മനുഷ്യൻെറ മേൽ സംഹാരതാണ്ഡവമാടിയ ക്രൂരതയുടെ കഥ!

നിങ്ങളറിയുമോ?

ഹിരോഷിമാ.... ഹിരോഷിമാ...
യുദ്ധത്തിൻെറ കൊടുംതീയിൽ
കത്തിയമർന്ന ഹിരോഷിമ
ആറ്റംബോംബിൻ കരാളദംഷ്ട്രം
കടിച്ചുകീറിയ ഹിരോഷിമ..
ഹിരോഷിമാ... (3)

1945 ആഗസ്റ്റ് 6, 7, തിയ്യതികരം; ലോകചരിത്രത്തിൽ കറുത്ത ലിപികളാലെഴുതപ്പെട്ട അഭിശപ്ത ദിനങ്ങരം! ആയിരമായിരം സൂര്യൻമാർ ഒന്നിച്ചു ചിതറി ത്തെറിച്ചപോലെ ഭീകരമായൊരഗ്നിഗോളം തങ്ങളുടെ തലയ്ക്കുമേൽ പൊട്ടി

ച്ചിതറുന്ന കാഴ്ച കണ്ടുകൊണ്ടാണ് ഹിരോഷിമാ നിവാസികൾ അന്നുറക്കമുണർന്നത്. മരണക്കരിമ്പടത്തിനുള്ളിൽ കിടന്നു ഹിരോഷിമാനിവാസികൾ പിടഞ്ഞു. അനാഥമായ എത്രയെത്ര കുടുംബങ്ങൾ!

ഹിരോഷിമയിൽനിന്നു കഷ്ടിച്ച് രണ്ടുകിലോമീറ്റർ അകലെയാണ് സഡാക്കോവിന്റെ വീട്. അന്നവൾക്ക് രണ്ടു വയസ്സുമാത്രം പ്രായം. അണുബോംബിന്റെ മാരകവിഷബീജങ്ങൾ അവളുടെ കുരുന്നു ശരീരത്തിൽ കയറിക്കൂടിയത് അവരാരുമറിഞ്ഞില്ല.

അദൃശ്യങ്ങളായ വിഷരശ്മികൾ അവളുടെ പിഞ്ചുശരീരത്തിൽ പ്രവേശിച്ച് മാരകരോഗങ്ങളുണ്ടാക്കി! നീണ്ട പത്തുവർഷങ്ങൾ കഴിഞ്ഞാണ് അവൾക്ക് കാൻസർ പിടിപെട്ടതറിയുന്നത്! പന്ത്രണ്ടാം വയസ്സിൽ ഏഴാം തരത്തിൽ പഠിക്കുമ്പോൾ!

ഇന്നിതാ മരണം പടിവാതിൽക്കൽ വന്നുനിൽക്കുന്നു!

ആശുപത്രിയിൽ കിടന്നുകൊണ്ട് സഡാക്കോ പറഞ്ഞു: ''അമ്മേ എനിക്കു മരിക്കേണ്ട. ജീവിക്കണം. ജപ്പാനിലെ ഏറ്റവും വലിയ ഓട്ടക്കാരിയാവണം.'' സഡാക്കോ പൊട്ടിക്കരഞ്ഞു. സഡാക്കോവിന്റെ പ്രിയതോഴിയായ ചിസുക്കോ അവളെ ആശ്വസിപ്പിച്ചു:

''സഡാക്കോ, നീ മരിക്കില്ല! മരിക്കാതിരിക്കാൻ ഒരു വഴിയുണ്ട്.'' ''മരിക്കാതിരിക്കാൻ വഴിയോ?'' സഡാക്കോ ആകാംക്ഷയോടെ ചോദിച്ചു.

ചിസുക്കോ അവൾക്ക് ആ രഹസ്യം പറഞ്ഞുകൊടുത്തു.

മൽസഖീ സസുക്കീ, കടലാസുകൊണ്ടു നീ
ആയിരം കൊക്കുകൾ തീർക്ക വേഗം
ആയുസ്സു നീണ്ടിടും വീണ്ടുമോട്ടത്തിൽ നീ
ആരെയും വെല്ലുന്ന താരമാവും.

ജപ്പാനിൽ പണ്ടുമുതലേ ഉള്ളൊരു വിശ്വാസം. കൊക്കുകൾ അവർക്ക് പവിത്രങ്ങളായ പക്ഷികളാണ്. അവ ആയിരം വർഷം ജീവിക്കുമത്രെ. ആർ ആയിരം കൊക്കുകളെ ഉണ്ടാക്കുന്നുവോ അവർക്ക് മരണമില്ലെന്നാണ് ആ വിശ്വാസം.

ആയിരം കടലാസുകൊക്കു തീർത്തീടുകിൽ
ആയുസ്സു സന്ദേഹമില്ല നീളും
ജപ്പാനിലേവർക്കും ഏറെ വിശ്വാസമീ
പേപ്പർ ക്രെയിനിന്റെ ഇന്ദ്രജാലം.

ചിസുക്കോ കൊടുത്ത കടലാസുകൾകൊണ്ട് സഡാക്കോ കൊക്കുകളെ ഉണ്ടാക്കുവാൻ തുടങ്ങി. അവളുടെ കണ്ണിൽ പ്രത്യാശയുടെ തിളക്കം. ആശുപത്രിയിലെ ഭീകരമായ ഏകാന്തത അവളറിഞ്ഞില്ല. മരണത്തിന്റെ കാലൊച്ച അവൾ കേട്ടില്ല. ശരീരം തളർന്നിട്ടും തളരാത്ത മനസ്സുമായി അവൾ കൊക്കുകളെ ഉണ്ടാക്കി.

കാറ്റത്തുലയും തിരിനാളമെന്നപോൽ
കൈവിരൽത്തുമ്പു വിറച്ചിടുമ്പോൾ
ഉള്ളു വിറയ്ക്കാതുറച്ചു നിനച്ചവൾ
ഒന്നൊന്നായുണ്ടാക്കി കൊക്കുകളെ.

കൊക്കുകളുടെ എണ്ണം അഞ്ഞൂറായപ്പോൾ അവൾക്കൽപം ആശ്വാസം തോന്നി.

എല്ലാം ഒരാഴ്ചത്തേക്കുമാത്രം!

സഡാക്കോവിനു വീണ്ടും തളർച്ച അനുഭവപ്പെട്ടു. വേദനകൊണ്ടു പുള ഞ്ഞിട്ടും അവളതു വകവയ്ക്കാതെ കൊക്കുകളെ ഉണ്ടാക്കിക്കൊണ്ടിരുന്നു. മുറി നിറയെ അവൾക്കുചുറ്റും കടലാസുകൊക്കുകൾ! ജീവിക്കാനുള്ള അദമ്യ മായ ആഗ്രഹം ആ കൊച്ചുമനസ്സിൽ അപ്പോഴും പച്ചപിടിച്ചു നിന്നിരുന്നു.

പക്ഷേ, അണുബോംബുരോഗം അവളെ കീഴടക്കുകയായിരുന്നു. 1957 ഒക്ടോബർ 25. അന്നവൾ വളരെ പണിപ്പെട്ട് തൻെറ അവസാനത്തെ കൊക്കി നെയും ഉണ്ടാക്കി. പിന്നീട് കരഞ്ഞുകൊണ്ടിരിക്കുന്ന തൻെറ പ്രിയപ്പെട്ട അമ്മയെ കെട്ടിപ്പിടിച്ചു ചെവിയിൽ മന്ത്രിച്ചു: 'അമ്മേ! അമ്മ ഒരിക്കലും കരയ രുത്! എന്നെയോർത്ത് കരയരുത്! പിന്നെ കുടുംബാംഗങ്ങളെയും കൂട്ടുകാ രെയും മാറിമാറിനോക്കി. ആ കണ്ണുകൾ എന്തോ യാചിക്കുന്നുണ്ടായിരുന്നു. യുദ്ധക്കൊതിയൻമാരുടെ ഈ ലോകം ഇനി കാണേണ്ട എന്നവൾ തീരുമാ നിച്ചു!

ആ കണ്ണുകൾ എന്നെന്നേക്കുമായി അടഞ്ഞു!

കത്തിജ്വലിക്കാൻ കൊതിച്ചൊരാ കൈത്തിരി
ഹസ്ത പ്രഭാവമായ് വീണടിഞ്ഞു
ചുറ്റും ചിതറിയോരായിരം കൊക്കുകൾ
മൃത്യുവിൻ മൂക ദൃക്സാക്ഷികളായ്.

സഡാക്കോ മരിച്ചെങ്കിലും ആ പുഞ്ചിരിക്കുന്ന മാൻപേടയുടെ മുഖം അവ ളുടെ കൂട്ടുകാരികൾ മറന്നില്ല. മൂന്നു വർഷങ്ങൾക്കുശേഷം ജപ്പാനിലെ മുഴു വൻ കുട്ടികളെയും സംഘടിപ്പിച്ചുകൊണ്ട് ഹിരോഷിമയിലെ സമാധാനോ ദ്യാനത്തിൽ അവർ സഡാക്കോയ്ക്ക് ഉചിതമായൊരു സ്മാരകം പണിതു.

അതിലവർ ഇങ്ങനെ രേഖപ്പെടുത്തി:

ഇതാണു ഞങ്ങളുടെ പ്രാർഥന,
ഇതാണു ഞങ്ങളുടെ യാചന
ഈ ഭൂമിയിൽ സമാധാനം നിലനിർത്തുക.

അതും മതിയാകാതെ അവർ ഒരു സമാധാന സംഘടനയുണ്ടാക്കി. മാനവരാശിയുടെ ഭാവിക്കുവേണ്ടി ആ കുട്ടികൾ ആർത്തുപാടുന്നു:

യുദ്ധക്കൊതിയൻമാരേ നിങ്ങൾ
പോകൂ ദൂരെപ്പോകൂ
വിശ്വസമാധാനത്തിൻ ഗാഥകൾ
പാടൂ നമ്മൾ പാടൂ.
പട്ടിണികൊണ്ടു മരിക്കും കോടി-
ക്കുട്ടികളലമുറ കൊൾകേ
കോടികൾകൊണ്ടും ബോംബുണ്ടാക്കാൻ
കാടൻമാർക്കേ കഴിയൂ.

# വിജ്ഞാനോത്സവം '93-94
## ഗവ: ഉത്തരവ്

**പഞ്ചായത്തുതലം** **ഒക്ടോബർ-9**
**മേഖലാതലം** **നവംബർ-13,14**

## ഗവ: ഉത്തരവ്

എം.4/65353/93

വിദ്യാഭ്യാസ ഡയറക്ടർ ഓഫീസ്,
തിരുവനന്തപുരം,
തീയതി: 8-7-93

## സർക്കുലർ

വിഷയം: യുറീക്കാ പരീക്ഷ 1993-94 പരീക്ഷ നടത്തിപ്പ്- അനുവദിച്ച ഉത്തരവ്.

സൂചന: കേരള ശാസ്ത്രസാഹിത്യ പരിഷത്ത് ജനറൽ സെക്രട്ടറി യുടെ 6.7.93 ലെ കത്ത്.

കേരള ശാസ്ത്ര സാഹിത്യപരിഷത്ത് നടത്തിവരുന്ന യുറീക്ക/ശാസ്ത്രകേരളം പരീക്ഷ 1993-94 വർഷം വിവിധ വിദ്യാലയങ്ങളിൽ നടത്തുന്നതിനുള്ള അനുവാദത്തിന് ജനറൽ സെക്രട്ടറി അപേക്ഷിച്ചിരിക്കുന്നു. താഴെ പറയുന്ന തീയതികളിൽ എൽ.പി. യു.പി. ഹൈസ്ക്കൂരം വിഭാഗങ്ങൾക്കായി പരീക്ഷകൾ നടത്തുന്നതിനാണ് നിർദേശിച്ചിരിക്കുന്നത്.

പഞ്ചായത്തുതലം 9.10.93 ശനിയാഴ്ച രാവിലെ 9 മുതൽ.
മേഖലാതലം 13.11.93 ശനിയാഴ്ച രാവിലെ 10 മുതൽ
14.11.93 ഞായറാഴ്ച വൈകിട്ട് 4 വരെ

അനുമതിക്കായി സമർപ്പിച്ച അപേക്ഷ പരിഗണിച്ച് മേൽ തിയതികളിൽ വിദ്യാലയങ്ങളിൽ പരീക്ഷ നടത്തുന്നതിന് അനുവദിച്ചിരിക്കുന്നു. പരീക്ഷ നടത്തുന്നതിനുള്ള ചുമതലക്കാർക്ക് സാധ്യമായ എല്ലാ സഹായങ്ങളും ചെയ്തുകൊടുക്കണമെന്നും വിദ്യാർത്ഥികൾക്ക് പരീക്ഷകളുടെ തീയതി സംബന്ധിച്ച അറിയിപ്പ് നൽകണമെന്നും എല്ലാ പ്രധാനാധ്യാപകരെയും അറിയിക്കുവാൻ എല്ലാ ജില്ലാ/ ഉപജില്ലാ വിദ്യാഭ്യാസ ആഫീസർമാരോടും നിർദേശിക്കുന്നു.

(ഒപ്പ്)
വിദ്യാഭ്യാസ ഡയറക്ടർക്കുവേണ്ടി.

പകർപ്പ്: എല്ലാ വിദ്യാഭ്യാസ ഡെപ്യൂട്ടി ഡയറക്ടർമാർക്കും
എല്ലാ ജില്ലാ/ ഉപജില്ലാ വിദ്യാഭ്യാസ ആഫീസർമാർക്കും.

പകർപ്പ്: ജനറൽ സെക്രട്ടറി, കേരള ശാസ്ത്ര സാഹിത്യപരിഷത്ത്,പരിഷത് ഭവൻ, വഞ്ചിയൂർ, തിരുവനന്തപുരം-35